

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം
വാല്യം 79 ലക്കം 8












# എഡിറ്റോറിയൽ

bovasmathew@gmail.com
9447661943

## ദൈവമേ.... ഇവർ കത്തോലിക്കാ സഭയെ പൂട്ടിക്കളയുമോ?

അടുത്ത നാളുകളിൽ കേരളത്തിലെ മാധ്യമങ്ങൾ ഏറെ ചർച്ച ചെയ്ത വിഷയമായിരുന്നു വിശുദ്ധ കുമ്പസാരം. മലങ്കര ഓർത്തഡോക്സ് സഭയിലെ മൂന്നു നാലു വൈദികരുമായി ബന്ധപ്പെട്ട് ഉയർന്നു വന്ന ഒരു സംഭവത്തെ തുടർന്നാണ് ചർച്ച ശക്തിപ്പെട്ടത്. അടുത്ത നാളുകളിലായി കത്തോലിക്കാ സഭയുടെ വിശ്വാസ കാര്യങ്ങളും നൂറ്റാണ്ടുകളായി സഭ പിൻതുടരുന്ന പാരമ്പര്യങ്ങളും എല്ലാം ഇപ്പോൾ നിർത്തിക്കളയാം എന്ന മട്ടിലാണ് നമ്മുടെ നാട്ടിലെ മാധ്യമങ്ങളിൽ ചിലർ ഇറങ്ങി പുറപ്പെട്ടിരിക്കുന്നത്. അവർ കൊട്ടുന്ന ചെണ്ടയ്ക്ക് മേളക്കൊഴുപ്പു കൂട്ടാൻ ചില അവതാരങ്ങളും, അവർ അറിയപ്പെടുന്നത് സാമൂഹിക നിരീക്ഷകരെന്നും, മുതിർന്ന മാധ്യമ പ്രവർത്തകരെന്നും. സ്വന്തം മതിലിനപ്പുറത്തെ കാര്യങ്ങൾ നിരീക്ഷിച്ചിട്ടില്ലാത്തവർ, അന്തസുള്ള ഒരു മാധ്യമത്തിൽ നാലക്ഷരം എഴുതി പരിചയമില്ലാത്തവർ. കത്തോലിക്കാ സഭയെ പരമാവധി ആക്ഷേപിക്കുന്നവർക്കാണ് ചില മാധ്യമ സ്ഥാപനങ്ങൾ സാമൂഹിക നിരീക്ഷകരുടെയും മുതിർന്ന മാധ്യമ പ്രവർത്തകരുടെയും പട്ടം ചാർത്തി നൽകിയിരിക്കുന്നത്. സന്ധ്യ കഴിഞ്ഞാൽ ആകാശത്തിന്റെ കീഴിലുള്ള ഏതുവിഷയത്തെക്കുറിച്ചും ഇവർ അഭിപ്രായം പറയും. ഇവർക്കറിവില്ലാത്ത വിഷയങ്ങളില്ല, കാര്യങ്ങളില്ല, മാർപ്പാപ്പാമാരെക്കുറിച്ച് കടിച്ചാൽ പൊട്ടാത്ത നുണകളും വ്യാജരേഖകളും എഴുതിയും പറഞ്ഞും പ്രചരിപ്പിക്കും. നാണം, മാനം, വിവരം,ബോധം ഇവയൊന്നും ഇക്കൂട്ടരുടെ നിഘണ്ടുവിൽ ഇല്ല. ആകെയുള്ളത് വിദ്വേഷവും, വെറുപ്പും മാത്രം. സ്വന്തം വീട് നന്നാക്കാൻ അറിയാത്ത ഇക്കൂട്ടർ യാതൊരു ഉളുപ്പുമില്ലാതെ നാടു നന്നാക്കാനും സഭയെ നിർത്തലാക്കാനും ഇറങ്ങിയിരിക്കുകയാണ്. എല്ലാ കാലഘട്ടത്തിലും ഇതുപോലുള്ള ഹാസ്യകോമരങ്ങളും, വലിയ ചക്രവർത്തിമാരും, സാഹിത്യ പുങ്കവന്മാരും, സാമ്രാജ്യങ്ങളും, പ്രത്യയ ശാസ്ത്രങ്ങളും, വാളും, വന്യമൃഗങ്ങളും സഭയ്ക്കുനേരെ, സഭ ഉയർത്തിപ്പിടിച്ച വിശ്വാസ സത്യങ്ങൾക്കു നേരെ ചീറിപ്പാഞ്ഞു വന്നിട്ടുണ്ട്. പക്ഷേ ചരിത്രം നമ്മുടെ കൺമുമ്പിലിപ്പോഴും ഉണ്ട്. ഈ സാമ്രാജ്യങ്ങളുടെയും, ചക്രവർത്തിമാരുടെയും പൊടിപോലും ഇപ്പോഴില്ല. പ്രത്യയശാസ്ത്രങ്ങളും അതുയർത്തി കൊണ്ടുവന്ന വെറുപ്പിന്റെ, പകയുടെ കോട്ടകളും ചീട്ടുകൊട്ടാരം പോലെ നമ്മുടെ കൺമുമ്പിൽ തകർന്നടിഞ്ഞു. കത്തോലിക്കാ വിശ്വാസവും സഭയും ദൈവത്താൽ സ്ഥാപിതമാണ്. നരകകവാടങ്ങൾ അതിനെതിരെ പ്രബലപ്പെടുകയില്ല. യേശുവിന്റെ വാഗ്ദാനമാണിത്. ഈ സഭ പണിയപ്പെട്ടിരിക്കുന്നത് പാറമേലാണ്.

ആർജ്ജവമില്ലാത്ത, നേരും നെറിയും ഇല്ലാത്ത ഇക്കൂട്ടരോട് അനുവാദം വാങ്ങി സഭയുടെ വിശ്വാസം തുടരേണ്ട ഗതികേട് കത്തോലിക്കാ സഭയ്ക്ക് വരുമ്പോൾ കത്ത് മുഖേനെ അറിയിക്കാം. അതിന് വേഷം കെട്ടി ഒരുങ്ങിയിരിക്കണമെന്നില്ല. കത്തോലിക്കാ സഭയെ ഇപ്പം നിർത്തിക്കളയാം എന്ന മോഹങ്ങളൊന്നും ഇവിടെ ചിലവാകില്ല.

**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,

# പിതൃമൊഴി



## വിശുദ്ധ കുമ്പസാരം: ദൈവകരുണയുടെ ആഘോഷം

തന്റെ ജനത്തെ വിശുദ്ധീകരിക്കുവാനായി നമ്മുടെ കർത്താവ് സഭയിൽ സ്ഥാപിച്ചിരിക്കുന്നതാണ് ഏഴ് കൂദാശകൾ. വിശുദ്ധ കുമ്പസാരമെന്ന കൂദാശയിൽ ദൈവകരുണയുടെ ആഘോഷമാണ് നടക്കുന്നത്. ദൈവത്തിന്റെ കരുണയാണ് സകലത്തിനും മുകളിൽ നിൽക്കുന്നത്. മനുഷ്യരുടെ പാപങ്ങൾ മലയോളം വലുതായിരിക്കുമ്പോഴും ദൈവകരുണ അതിനു മുകളിലാണ് എന്ന വസ്തുത തിരിച്ചറിയുമ്പോഴാണ് ഒരാൾ ദൈവത്തോട് ഹൃദയംകൊണ്ട് അടുക്കുക. എന്റെ ഓരോ പാപവും ദൈവത്തിൽനിന്നും സഹോദരങ്ങളിൽ നിന്നും എന്നെ അകറ്റുന്നു എന്ന ബോധ്യത്തിൽ പശ്ചാത്താപത്തോടെയും അനുതാപത്തോടെയും തന്റെ പാപങ്ങൾ ഏറ്റുപറഞ്ഞ് കുമ്പസാരിക്കുമ്പോൾ എന്നിലേക്ക് ദൈവകരുണയുടെ പ്രവാഹമായി. ആ വ്യക്തിയിലേക്ക് ഒഴുകിയെത്തുന്ന ദൈവകരുണ ആ വ്യക്തിയുടെ കുറ്റബോധത്തെ ഇല്ലാതാക്കുന്നു, വിശുദ്ധിയുടെ വസ്ത്രം അണിയിക്കുന്നു, ഭയം മാറ്റുന്നു, ആഴമായ പ്രത്യാശയും ആത്മവിശ്വാസവും ഒരുവനിൽ നിറയ്ക്കുന്നു. മാമ്മോദീസായ്ക്കു ശേഷം അനുരഞ്ജനകൂദാശ എന്തിന് എന്നതിന് കത്തോലിക്കാസഭയ്ക്ക് വ്യക്തമായ പ്രബോധനമുണ്ട്. "ക്രിസ്തുവിലേക്കുള്ള മാനസാന്തരം, മാമ്മോദീസായിലുള്ള പുതിയ ജനനം, പരിശുദ്ധാത്മാവിന്റെ ദാനം, ഭക്ഷണമായി നാം സ്വീകരിച്ച് ക്രിസ്തുവിന്റെ തിരുശരീര രക്തങ്ങൾ എന്നിവ നമ്മെ വിശുദ്ധരും കളങ്കരഹിതരും ആക്കി, ക്രിസ്തുവിന്റെ മണവാട്ടിയായ സഭ വിശുദ്ധയും കളങ്കരഹിതയും ആക്കി. ക്രിസ്തുവിന്റെ മണവാട്ടിയായ സഭ വിശുദ്ധയും കളങ്കരഹിതയും ആയിരിക്കുന്നതുപോലെ തന്നെ. എന്നാലും ക്രൈസ്തവ പ്രാരംഭത്തിൽ സ്വീകരിച്ച നവജീവൻ മനുഷ്യപ്രകൃതിയുടെ ക്ഷണ ഭംഗുരതയെയോ ദുർബലതയെയോ ഇല്ലാതാക്കിയിട്ടില്ല; അതുപോലെ പാപാസക്തി എന്ന് പാരമ്പര്യം വിളിക്കുന്ന, പാപംചെയ്യാനുള്ള പ്രവണതയെയും. മാമ്മോദീസാ മുങ്ങിയവരിലും അത് നിലനിൽക്കുന്നു. ക്രൈസ്തവ ജീവിതസമരത്തിൽ ക്രിസ്തുവിന്റെ കൃപാവര സഹായത്തോടെ, അവർ സ്വയം തെളിയിക്കേണ്ടതിനാണ് ഇത്. വിശുദ്ധിയിലേക്കും നിത്യജീവനിലേക്കുമുള്ള മാനസാന്തരത്തിനുമായുള്ള സമരമാണിത്. അവയിലേക്കാണ് കർത്താവ് നമ്മെ നിരന്തരം വിളിച്ചുകൊണ്ടിരിക്കുന്നത്." (കത്തോലിക്കാസഭയുടെ മതബോധന ഗ്രന്ഥം–നമ്പർ 1426)

വി.കുമ്പസാരത്തെ ശരിയായി മനസ്സിലാക്കുന്നവരും, അനുഭവിക്കുന്നവരും ഈ വിശുദ്ധ കൂദാശയെ നെഞ്ചോടു ചേർത്തു വയ്ക്കും. നഷ്ടപ്പെട്ടു പോയതിനെ കണ്ടുകിട്ടുന്നതുവരെയും തേടിപ്പോകുന്ന ഇടയന്റെ സ്നേഹം, അതാണ് വി.കുമ്പസാരത്തിൽ നടക്കുന്നത്. സഭയിൽ വിശുദ്ധ കുമ്പസാര കൂദാശ സ്ഥാപിതമായിരിക്കുന്നത് വിശുദ്ധ വചനത്തിന്റെ അടിസ്ഥാനത്തിലാണ്. തന്നോടുകൂടി ആയിരിക്കുന്നതിനും പാപങ്ങൾ മോചിക്കുന്നതിനും പിശാചുക്കളെ ബഹിഷ്ക്കരിക്കുന്നതിനുമായി യേശു

തനിക്ക് ഇഷ്ടമുള്ള പന്ത്രണ്ടുപേരെ തിരഞ്ഞെടുത്തു. പാപങ്ങൾ മോചിക്കുക എന്നുള്ളത് ദൈവത്തിന്റെ പ്രവർത്തിയാണ്. യേശു തന്റെ പരസ്യജീവിതത്തിൽ പാപങ്ങൾ മോചിക്കുന്നു എന്ന് രോഗികളായവരോട് പറഞ്ഞപ്പോൾ "പാപങ്ങൾ മോചിക്കാൻ ഇവനാര്"? എന്നാണ് ഫരിസേയർ ചോദിച്ചത്. യേശുവിന്റെ പാപമോചനത്തിന്റെ ശുശ്രൂഷ ഈ ലോകത്ത് തന്റെ തിരഞ്ഞെടുക്കപ്പെട്ട ശിഷ്യന്മാരിലൂടെ തുടരണമെന്ന് കർത്താവ് ആഗ്രഹിച്ചതിനാലാണ് അവിടുന്ന് 12 പേരെ തിരഞ്ഞെടുത്ത് ഈ അധികാരം അവർക്ക് നൽകിയത്. പാപങ്ങൾ പുരോഹിതരോട് ഏറ്റുപറഞ്ഞ് പാപമോചനം സ്വീകരിക്കുന്ന പാരമ്പര്യം ആദിമസഭ മുതലേ നാം കാണുന്നു. ആദിമ സഭാപിതാക്കന്മാരും, ആദിമ സഭാ ചരിത്ര ഗ്രന്ഥങ്ങളും ഇത് വ്യക്തമാക്കുന്നു.

വിശുദ്ധ കുമ്പസാരത്തെ വേണ്ടവിധത്തിൽ മനസ്സിലാക്കുകയും അനുഭവിക്കുകയും ചെയ്തവർ കർത്താവിന്റെ കരുണയിൽ ആശ്രയിച്ച്, ആ സ്നേഹ വലയത്തിൽ ചേർന്നു നിൽക്കുവാൻ ആഗ്രഹിച്ച് തങ്ങളുടെ പാപങ്ങളെക്കുറിച്ച് അനുതപിച്ച് ഏറ്റുപറഞ്ഞ് നിലനിൽക്കുന്ന ഒരു പുണ്യവലയത്തിലേക്ക് പ്രവേശിക്കുന്നു. ഇതുവഴിയായി ഒരുവനിലേക്ക് പ്രവേശിക്കുന്ന ദൈവകൃപ അവനിൽ നിലനിൽക്കുകയും ഒരു യഥാർത്ഥ ക്രിസ്തുശിഷ്യനായി ജീവിക്കുന്നതിനുള്ള ഫലങ്ങൾ പുറപ്പെടുവിക്കുകയും ചെയ്യും. നിരന്തരം ഈ കൂദാശകളിലേക്ക് നടന്നടുക്കാതെ ഒരാൾക്കും ദൈവകരുണയെ സ്പർശിക്കാനാകില്ല. ദൈവകരുണയും സ്നേഹവും ആരും അകലെനിന്ന് അനുഭവിക്കുന്നില്ല. അതനുഭവിക്കുവാൻ ഓരോ വ്യക്തിയും അവിടുത്തെ പിളർക്കപ്പെട്ട പാർശ്വത്തോട് ചേർന്നു നിൽക്കണം.

ഈ അടുത്ത കാലത്ത് വിശുദ്ധ കുമ്പസാരത്തെക്കുറിച്ചുള്ള പരാമർശങ്ങളും മാദ്ധ്യമ ചർച്ചകളും നടന്നു. കുമ്പസാര രഹസ്യം കാത്തുസൂക്ഷിച്ചതിന് ജീവൻ ബലിയായി കൊടുക്കേണ്ടിവന്ന പുരോഹിതരുടെ ജീവിതം ചരിത്രത്തിലുണ്ടല്ലോ. വി. കുമ്പസാരത്തെ ദൈവകരുണയുടെ കൂദാശയായി കരുതുന്ന എല്ലാ സഭകളും ഈ വിഷയത്തിൽ പുലർത്തുന്ന വിശുദ്ധമായ കരുതൽ പൈതൃകം ശ്ലാഘനീയമാണ്. വി. കുമ്പസാരത്തിൽ അനുതപിക്കുന്ന വിശ്വാസി ഏറ്റുപറയുന്ന പാപങ്ങളും "കഴുകി വെടിപ്പാക്കണമേ" എന്ന ദൈവത്തോടുള്ള പ്രാർത്ഥന അവഗണിക്കുകയോ അവമതിക്കുകയോ സ്വാർത്ഥതയ്ക്ക് ഉപയോഗിക്കുകയോ ചെയ്താൽ, പാപവിമോചകനായ യേശുക്രിസ്തുവിന്റെ സ്ഥാനത്ത് കുമ്പസാരക്കൂട്ടിലിരിക്കുന്ന വൈദികൻ ശിക്ഷാവിധി നേരിടേണ്ടി വരും. കുമ്പസാരമെന്ന കൂദാശയിൽ പങ്കാളിയാകുന്ന വൈദികനും അനുതപിക്കുന്ന വിശ്വാസിയും ഓർത്തിരിക്കുക; ഇത് ദൈവകരുണയുടെ അവാച്യമായ നിമിഷങ്ങളാണ്. ദൈവകരുണയെ നിന്ദിക്കുന്നവർ ആരുതന്നെയായാലും അവർ ദൈവത്തോട് മാപ്പുപറയേണ്ടിവരും. നമ്മുടെ വിശുദ്ധ കുർബാനയിൽ വി. രഹസ്യങ്ങൾ ഉയർത്തി വൈദികൻ നടത്തുന്ന പ്രഘോഷണം ഓർമ്മയുണ്ടല്ലോ. "വിശുദ്ധ വസ്തുക്കൾ വിശുദ്ധിയും വെടിപ്പുമുള്ളവർക്ക് നൽകപ്പെടുന്നു". വിശുദ്ധ കുമ്പസാരത്തിനണയുന്ന വിശ്വാസിയും യേശുവിന്റെ കാരുണ്യത്തിന്റെ സ്ഥാനത്തു നിൽക്കുന്ന പുരോഹിതനും ശ്രദ്ധിക്കുക: വിശുദ്ധ രഹസ്യത്തെയാണ് നാം സമീപിക്കുന്നത്. ധ്യാനപ്രസംഗകരും കൗൺസിലർമാരും ദൈവശാസ്ത്ര അദ്ധ്യാപകരും സഭാവക്താക്കളും വിശ്വാസികളും ഓർമ്മിക്കുക; കുമ്പസാര രഹസ്യത്തോട് സാധർമ്മ്യം തോന്നിക്കുന്ന സംഭാഷണങ്ങൾ വൈദികന്റെ വാക്കുകളിൽ എപ്പോഴെങ്കിലും വന്നാൽ അനുതാപിയായ വിശ്വാസിക്ക് സംശയം തോന്നാം; "എന്റെ കാര്യമാണോ, ഞാൻ പറഞ്ഞ കാര്യം തന്നെയാണല്ലോ"?, ഒരു കാര്യം തീർച്ചയാക്കുക; കുമ്പസാരവുമായി ബന്ധപ്പെടുത്തി കഥകളും ഉപകഥകളും കേട്ടുകേൾവിയും സംഭാഷണങ്ങളിൽനിന്നും പ്രസംഗങ്ങളിൽനിന്നും പൂർണ്ണമായി ഒഴിവാക്കപ്പെടണം. കുമ്പസാരക്കൂട്ടിലും പ്രസംഗപീഢത്തിലും തുടർജീവിതത്തിലും തീവ്രവായ ദൈവഭക്തിയും ആത്മനിയന്ത്രണവും ദൈവകരുണ ഒഴുകണമേ എന്ന പ്രാർത്ഥനയും ദൈവകരുണ തടസപ്പെടാതെ ഒഴുകുവാനുള്ള ആത്മീയ തയ്യാറെടുപ്പും ഒന്നുപോലെ ആവശ്യമാണെന്ന് ശക്തമായ ഓർമ്മപ്പെടുത്തലുകൾ ഇക്കാലത്ത് നമുക്ക് ലഭിക്കുന്നത് ദൈവീകമായി, ഗൗരവമായി നമുക്ക് സ്വീകരിക്കാം.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



കവർ സ്റ്റോറി

# വി.കുമ്പസാരം
## അതുല്യദാനം
## നിരന്തര സഹകരണം



റവ. ഫാ. ജേക്കബ് ജോർജ് ചിറയത്ത്

അതിരുകളില്ലാതെ, വ്യവസ്ഥകളില്ലാതെ നമ്മെ സ്നേഹിക്കുന്ന ദൈവത്തിന്റെ കരുണയുടെ കൂദാശയാണ് വിശുദ്ധ കുമ്പസാരം. പാപത്തിന്റെ കൂർത്ത മുള്ളുകളാൽ മുറിവേൽക്കപ്പെട്ട്, അന്യവൽക്കരണത്തിന്റെ മാരക താഡനങ്ങളേറ്റുവാങ്ങി, അസ്വസ്ഥതയുടെ നീറ്റലിൽ ഉലയുന്ന ഒരു ജനത, "അവനെ നോക്കി പ്രകാശിതരാകുന്ന" വീണ്ടും അവിടുത്തെ പ്രീയ ജനമാകുന്ന, യേശുവിന്റെ ശിഷ്യരാകുന്ന. ദൈവത്മാവിന്റെ ഉപകരണമാകുന്ന, അനുരഞ്ജനത്തിന്റെ, മാനസാന്തരത്തിന്റെ, സൗഖ്യത്തിന്റെ വലിയ കൂദാശ. വിശുദ്ധ സഭയിൽ, മനുഷ്യന്റെ സമഗ്രതയെ സമന്വയിപ്പിക്കുന്ന, വിശ്വാസിയുടെ ശരീരത്തേയും, ആത്മാവിനേയും, ദേഹിയേയും സൗഖ്യമാക്കുന്ന ദിവ്യ ഔഷധമായി വിശുദ്ധ കുമ്പസാരം നിലനിന്നിരുന്നു, നിലനിൽക്കുന്നു, ഇനിയും നിലനിൽക്കുകയും ചെയ്യും. കാരണം അത് മനുഷ്യന്റെ കണ്ടുപിടുത്തമല്ല. ദൈവം കനിഞ്ഞരുളിയ വരദാനമാണ്.

### പഴയ നിയമ സൂചികകൾ:

മനുഷ്യ ചരിത്രത്തിലേക്ക് കടന്നു വന്ന ഒരു യാദൃശ്ചികതയോ, അല്ലെങ്കിൽ സഭാത്മക സംവിധാന ക്രമീകരണങ്ങളിൽ കടന്നു കൂടിയ ഒരു അച്ചടക്കമോ അല്ല വിശുദ്ധ കുമ്പസാരം. ദൈവീക പദ്ധതിയിൽ നാം കണ്ടെത്തുന്ന, ദൈവീക രക്ഷാകര ചരിത്രത്തിൽ നാം അറിയുന്ന, ദൈവിക കരുണയുടെ പരിച്ഛേദനം തന്നെയാണത്. അനുതാപിയെ തേടിയിറങ്ങി, കണ്ടെത്തി, ആശ്ലേഷിച്ച് മാറോടണയ്ക്കുന്ന ദൈവസ്നേഹത്തിന്റെ ആഘോഷമാണത്. അങ്ങനെ തിരികെയെത്തുന്ന പാപിയെയോർത്ത് സ്വർഗ്ഗം സന്തോഷിക്കുന്ന, ഭൂമിയാനന്ദത്തിൽ ആറാടുന്ന സന്ദർഭമാണത്.

വിശുദ്ധ കുമ്പസാരം ദൈവിക സ്നേഹത്തിന്റെ, കരുണയുടെ ആഘോഷമായി, പദമൂന്നിയാൽ പിന്നെ നാം വിശകലനം ചെയ്യുക പാപത്തെപ്പറ്റിയാണ്. ധാരാളം നിർവചനങ്ങൾ നാം പഠിച്ചിരിക്കുന്നു, പാപത്തെപ്പറ്റി. ദൈവസ്നേഹത്തിന്റെ നിരസനമായും, ദൈവ കൽപനകളുടെ ലംഘനമായും, അഹങ്കാരമായും, ദൈവത്തെക്കൂടാതെ തന്നെതന്നെ നിർവചിക്കുവാനുള്ള ത്വരയായും, സ്വാർത്ഥതയായും, അനുസരണമില്ലായ്മയായും, പരക്കെ അതു നിർവചിക്കപ്പെടുന്നു. ആദിമ കുടുംബത്തിന്റെ പവിത്രതയിലേക്ക് നുഴഞ്ഞു കയറിയ സാത്താന്റെ ദംശനം, പാപത്തിന്റെ വിഷമുള്ള്, ദൈവസ്നേഹത്തിന്റെ ആർദ്രത കൂട്ടിയതു മാത്രമേ ഉള്ളൂ എന്നാണ് നാം രക്ഷാകര ചരിത്രത്തിൽ കാണുക. പാപബോധമില്ലായ്മയും, എനിക്ക് പാപം ചെയ്യാൻ കഴിയുകയില്ലാ എന്നുള്ള ചിന്തയും, പാപ കാരണം ഞാനല്ല അന്യനാണെന്നുള്ള ന്യായവും സാത്താന്റെ പ്രലോഭനങ്ങളായി തുടർന്നപ്പോഴും, ദൈവകരുണയുടെ കരം തന്റെ ജനത്തെ തന്റെ ഹൃദയത്തിലേക്ക് അടുപ്പിക്കാൻ വ്യാപൃതമായിരുന്നു. വിശേഷിച്ചും രക്ഷാകര ചരിത്രത്തിലെ നിർണ്ണായക തിരഞ്ഞെടുപ്പുകളിലൂടെ.

ബാബേൽ ഗോപുരം ഉയർത്തിയ അസ്വസ്ഥതകൾക്കും, അവ്യവസ്ഥിതികൾക്കും, നടുവിൽ നിന്നുമാണ് "ജനതകൾക്ക് പിതാവാകുവാൻ" അബ്രഹാം വിളിക്കപ്പെടുക. ദൈവത്തോളം



ഉയരുക, അവന്റെ സിംഹാസനത്തെ സ്പർശിക്കത്തക്ക വണ്ണം ഉയർന്ന് അതിനെ തകിടം മറിച്ച്, മാനുഷിക സംവിധാനത്തെ പ്രതിഷ്ഠിക്കുക എന്ന് താൻപോരിമ മനോഭാവവും ധാർഷ്ഠ്യവുമായിരുന്നു അതുയർത്തിയ അസ്വസ്ഥതയുടെ മൂലകാരണം. കുമ്പസാരമെന്ന കൂദാശയിൽ, നാം കണ്ടെത്തുന്ന, അനുതപിച്ചേറ്റുപറയുന്ന, മനുഷ്യ സഹജ ബലഹീനത തന്നെയായി ഈ താൻപോരിമാ മനോഭാവവും, ധാർഷ്ഠ്യവും തുടർന്നും നിലകൊള്ളുന്നു. അബ്രഹാം, ത്യാഗസുരഭിലമായ ദൈവവിളി ഏറ്റു വാങ്ങുമ്പോഴും "കള്ളം പറയുന്ന" മനുഷ്യ വാസന തുടർന്നുവെന്നുള്ളത് നമ്മെ അനുസ്മരിപ്പിക്കുന്നു.

ഈജിപ്തിലെ അടിമത്വമാണ് മോശയുടെ വിളിയുടെ പശ്ചാത്തലം. കത്തുന്ന മുൾപ്പടർപ്പിൽ അഭിഷേകം സ്വീകരിക്കുമ്പോൾ തന്റെ വരണ്ടുണങ്ങിയ ഇടയദണ്ഡിൽ ദൈവവികശക്തിയേറ്റു വാങ്ങുമ്പോൾ മോശ, ഒരു കൊലപാതകി ആയിരുന്നുവെന്ന് രക്ഷാകര ചരിത്രം നമ്മെ ഓർമ്മിപ്പിക്കുന്നു. അടിമത്വത്തിന്റെ കെട്ടുകളെ പൊട്ടിക്കുന്ന ദൈവിക പദ്ധതിയിൽ കൊലപാതകി ഒരു ഉപകരണമായി മാറുന്നു. അങ്ങനെ ദൈവിക കരുണ, അതുല്യമായ വിളിയിലൂടെ, അനന്യമായ തിരഞ്ഞെടുപ്പിലൂടെ പാപത്തിന്റെ അടിമത്തത്തിൽ നിന്നും തന്റെ ജനതയെ രക്ഷിക്കുമെന്ന്, മോശയും ഇസ്രായേലിന്റെ വീണ്ടെടുപ്പും നമ്മെ ഓർമ്മിപ്പിക്കുന്നു.

വിശുദ്ധ കുമ്പസാരത്തിന്റെ ദൈവശാസ്ത്ര താരാവലിയിൽ ശ്രദ്ധേയമായ നാമമാണ് ദാവീതിന്റേത്. പ്രത്യേകിച്ച് "ആ മനുഷ്യൻ നീയാണെന്ന" ദൈവിക വെളിപ്പെടുത്തലിന്റെ പശ്ചാത്തലത്തിൽ ഉരുത്തിരിഞ്ഞെന്നു കരുതപ്പെടുന്ന സങ്കീർത്തനം 51-ലൂടെ. പാപത്തിന്റെ ആഘാതം എത്രത്തോളം വലുതാണെന്ന യാഥാർത്ഥ്യവും ദൈവിക കരുണ അവയെ എങ്ങനെ സുഖമാക്കുന്നു എന്നും, തിരിച്ചു വരവിന്റെ ആനന്ദം സ്വർഗ്ഗീയമാണെന്നും അതു നമ്മെ അനുസ്മരിക്കുന്നു. "തകർന്ന അസ്ഥികൾ, നുറുങ്ങിയ ഹൃദയം, ആനന്ദവും രക്ഷയും" ഇന്ന് വി.കുമ്പസാരത്തിൽ അനുഭവവേദ്യമാകുന്ന യാഥാർത്ഥ്യങ്ങളാണെങ്കിൽ മുകളിൽ പ്രസ്ഥാവിച്ച പഴയനിയമത്തിലെ ഉന്നതശീർഷർ ദൈവിക കരുണയെ വാരിപ്പുണരുവാൻ നമ്മെ നിരന്തരം ക്ഷണിക്കുന്നു. അബ്രഹാം നുണയനായിരുന്നു. മോശ കൊലപാതകിയായിരുന്നു. ദാവീദ് വ്യഭിചാരിയായിരുന്നു. ഗൂഡാലോചന നടത്തി കുറ്റത്തെ തേച്ചുമാച്ചു കളയുവാൻ കൊലപാതകം ആസൂത്രണം ചെയ്തവനായിരുന്നു. പക്ഷേ ദൈവസ്പർശനമേറ്റപ്പോൾ അവർ മാറി. ജീവിത ദർശനം മാറി. സമർപ്പിതരായി മാറിയ അവർ ഒരു ജനതയുടെ ഭാവി നിർണ്ണയിക്കുന്നതിൽ ഭാഗഭാക്കുകളായി. പാപത്തിന്റെ ദംശനത്തെ തന്റെ ദിവ്യസ്പർശനത്താൽ അവിടുന്നു സൗഖ്യപ്പെടുത്തുന്നു. തന്റെ അനന്ത സ്നേഹത്തിൽ വിളിച്ചടുപ്പിച്ച അഭിഷിക്തരിലൂടെ.

### സുവിശേഷ സൂചികകൾ

പരസ്യജീവിതം ആരംഭിച്ച നമ്മുടെ കർത്താവിന്റെ ആദ്യത്തെ പ്രഘോഷണം സമാന്തര സുവിശേഷങ്ങൾ അനുസരിച്ച്, "അനുതപിക്കുവിൻ, ദൈവരാജ്യം സമീപിച്ചിരിക്കുന്നു" എന്നുള്ളതായിരുന്നു. (മത്തായി 4:17) മനുഷ്യാവതാര രഹസ്യത്തിലൂടെ നിർണ്ണായകത കൈവന്ന, തന്റെ വ്യക്തിത്വത്തിൽ അനുഭവ വേദ്യമായ, സന്നിഹിതമാക്കപ്പെട്ട ദൈവരാജ്യത്തിലേക്കുള്ള വാതായനമായി അനുതാപം ഇവിടെ അവതരിപ്പിക്കപ്പെടുന്നു. യേശുക്രിസ്തുവെന്ന അടിസ്ഥാന കൂദാശയുടെ സാന്നിധ്യബോധത്തിൽ നിന്നുമാണ് "മനസിന്റെ അന്തരം"തുടങ്ങുക. ആ സാന്നിധ്യവും, സാമിപ്യവും നാം ആരാണെന്നും, ഇപ്പോൾ എവിടെ ആയിരിക്കുന്നുവെന്നും, ഇനിയും ഏതു ദിശയാണ് തിരഞ്ഞെടുക്കേണ്ടതെന്നും, എത്രയോളം തിരിച്ചു നടക്കണമെന്നും, ദൈവഹൃദയത്തിലെ അഭയവും, വാസവുമാണ് അനുതാപത്തിന്റെ പൂർണ്ണതയെന്നും നമ്മെ ഓർമ്മിപ്പിക്കുന്നു.

കർത്താവിനെ ജീവിതത്തിന്റെ സമഗ്രതയ്ക്കായി സമീപിച്ചവർ പ്രാർത്ഥിച്ച വചനങ്ങൾക്കും സാമ്യങ്ങളുണ്ടായിരുന്നു. "പാപിയായ എന്നിൽ കനിയേണമെ" എന്നുള്ള അർത്ഥസംപുഷ്ടമായ അർത്ഥന പാപം അവരെ എത്രത്തോളം വിഴുങ്ങിക്കളഞ്ഞിരുന്നുവെന്നും, ചവുട്ടിത്താഴ്ത്തിയിരുന്നുവെന്നും നമ്മെ അനുസ്മരിപ്പിക്കുന്നു. അതേപോലെ സൗഖ്യം സ്വീകരിച്ചവരോടു കർത്താവ് നിരന്തരം ആവശ്യപ്പെട്ടതും "മേലിൽ പാപം ചെയ്യരുത്"എന്നുതന്നെയായിരുന്നു. പരസ്യ ജീവിതത്തിൽ മനുഷ്യനെ ശുദ്ധീകരിക്കുന്നതിന് ശീലോഹായിലെ ജലവും, ഉമിനീരുകൊണ്ട് മിശ്രിതപ്പെടുത്തിയ ചെളിയും, കൈകളുടെ ആവാസവും, നിശ്വാസവും കർത്താവ് ഉപയോഗിച്ചതായി കാണുന്നു. അവയിൽ നാം കാണുന്ന "കൗദാശികത" ദൃശ്യമായ അടയാളങ്ങൾ അദൃശ്യമായ കൃപാദാന

ത്തിന്റെ ചൊരിയലിനായി ഉപയോഗിച്ചുവെന്നു നമ്മെ ഓർമ്മിപ്പിക്കുന്നു. അതേ പോലെ കർത്താവു തന്നെ സൗഖ്യപ്പെടുത്തുന്ന കൂദാശയായി മാറുന്ന, അനുഭവവേദ്യമാകുന്ന നേർ സാക്ഷ്യങ്ങൾ സുവിശേഷങ്ങളിൽ നാം കാണുന്നു. പാലസ്തീനായുടെ വിത്യസ്ഥ വീഥികളിലൂടെ ഒഴുകിയിറങ്ങിയ ആ ജീവന്റെ ഉറവ, വാക്കിലൂടെ, നോട്ടത്തിലൂടെ, സ്പർശനത്തിലൂടെ, ആലിംഗനത്തിലൂടെ, അനേകരെ പാപത്തിന്റെയും മരണത്തിന്റെയും ഗർത്തങ്ങളിൽ നിന്നും മോചിപ്പിച്ചു. അവസാനം ആ ഉറവ ഗോഗുൽത്തായിൽ ഒരു സംഭരണശാലയായി മാറുമ്പോൾ അവസാനമായി ഉരുവിട്ടതും പ്രാർത്ഥിച്ചതും അനുരഞ്ജനത്തിനുവേണ്ടി, ക്ഷമയ്ക്കുവേണ്ടി തന്നെയാണ്. ആ പ്രാർത്ഥന തന്നെയാണ് അതുവരെ പരിശുദ്ധിയുടെ പരിശുദ്ധിൽ നിന്നും അകന്നു കഴിഞ്ഞിരുന്ന ഒരു ജനതയെ ദൈവഭവനത്തിന്റെ ഉള്ളറയിലേക്ക് കൂട്ടിക്കൊണ്ടുപോയത്. അവൻ തന്റെ പ്രാണനെ സമർപ്പിക്കുമ്പോൾ, ആ ജീവൻ, ജീവദായകമായി മാറി, നാമോരോരുത്തർക്കും. ആ ജീവനിലുള്ള പങ്കാളിത്തം തന്നെയാണ് വിശുദ്ധ കുമ്പസാരത്തെ കാലികമാക്കുന്നത്. അനിവാര്യമാക്കുന്നത്.

ഉത്ഥിതനായ ക്രിസ്തുവിന്റെ ഹൃദയത്തിൽ നിന്നുമാണ് വിശുദ്ധ കുമ്പസാരമെന്ന കൂദാശ രൂപീകൃതമായതെന്നു നിസംശയം പറയാം. അതിന്റെ പരസ്യപ്പെടുത്തൽ നടത്തപ്പെട്ടത് ഉത്ഥാനതിരുനാളിലും. "ആ പ്രഘോഷണത്തിലൂടെ തന്റെ മരണവും ഉത്ഥാനവും മനുഷ്യ പ്രകൃതിയുടെ സമോദ്ധാരണവും, സമഗ്രതയുമാണ് ലക്ഷ്യമാക്കിയതെന്നവിടുന്ന് അടിവരയിയിടുകയായിരുന്നു. ഇനിയും ഉദ്ധരിക്കപ്പെടുന്ന ദൈവവചനങ്ങൾ, മലങ്കരയിലെ പട്ടത്ത ശുശ്രൂഷയിൽ ഉപയോഗിക്കപ്പെടുന്നുവെന്നും പ്രത്യേകം നാം ഓർമ്മിക്കുന്നു. "ആഴ്ചയുടെ ആദ്യ ദിവസമായ അന്ന് വൈകിട്ട്... പിതാവ് എന്നെ അയച്ചതുപോലെ, ഞാൻ നിങ്ങളെ അയക്കുന്നു. ഇതു പറഞ്ഞിട്ട് അവരുടെമേൽ നിശ്വസിച്ചു കൊണ്ട് അവരോട് അരുളിചെയ്തു: നിങ്ങൾ പരിശുദ്ധാത്മാവിനെ സ്വീകരിക്കുവിൻ. നിങ്ങൾ ആരുടെ പാപങ്ങൾ ക്ഷമിക്കുന്നുവോ, അവ അവരോട് ക്ഷമിക്കപ്പെട്ടിരിക്കും. ആരുടെ പാപങ്ങൾ ബന്ധിക്കുന്നുവോ അവ ബന്ധിക്കപ്പെട്ടിരിക്കും".(യോഹ 20 : 19–23) സമാന്തര സുവിശേഷങ്ങളിൽ "ഇതെന്റെ ഓർമ്മക്കായി അനുഷ്ടിക്കുവിൻ" എന്നുള്ളത് പൗരോഹിത്വത്തിന്റെ സ്ഥാപകശിലയായി നിൽക്കുന്നുവെങ്കിൽ, യോഹന്നാന്റെ സുവിശേഷം, മുകളിൽ ഉദ്ധരിച്ച വചനങ്ങൾ പാപ സങ്കീർത്തനത്തിന്റെ കൗദാശികതയെ ഉറപ്പിക്കുക മാത്രമല്ല, അതിനെ ദൈവിക സംവിധാനമായി ഉയർത്തുക മാത്രമല്ല, പിന്നെയോ പൗരോഹിത്യ ധർമ്മാനുഷ്ടാനത്തിന്റെ അടിസ്ഥാന നിഷ്ടയായി പ്രതിഷ്ഠിക്കുകയുമായിരുന്നു. തന്റെ അനന്ത ജ്ഞാനത്തിന്റെ ദൈവ സമാനത നിരന്തരം പേറുന്ന ദൈവപുത്രൻ തന്റെ പരസ്യജീവിതത്തിൽ അത് പ്രഘോഷണം ചെയ്തതുമാത്രം മതി, വിശുദ്ധ കുമ്പസാരത്തിന്റെ ദൈവിക പ്രാഭവം മനസ്സിലാക്കുവാൻ. "സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ നിനക്കു ഞാൻ തരും. നീ ഭൂമിയിൽ കെട്ടുന്നതെല്ലാം സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും അഴിക്കപ്പെട്ടിരിക്കും" (മത്താ16:19).

### സഭാ ദൈവശാസ്ത്ര സൂചികകൾ

"ആണ്ടിലൊരിക്കലെങ്കിലും കുമ്പസാരിക്കുകയും, വിശുദ്ധ പെസഹാ കാലയളവിൽ യോഗ്യതയോടെ വിശുദ്ധ കുർബാന സ്വീകരിക്കണമെന്നുള്ളതും" വിശുദ്ധ സഭയുടെ അഞ്ചു കൽപ്പ





നകളിൽ ഒന്നാണ്. കാനോനിക സംവിധാനത്തിലെ ഒരു കർക്കശതയെക്കാളുപരി, സ്വഭാവത്താൽ സഭ വിശുദ്ധമാണെന്നും , അവളുടെ സന്താനങ്ങൾ നിരന്തരം വിശുദ്ധിയിലേക്ക് വിളിക്കപ്പെടുന്നു എന്നും അതു നമ്മെ ഓർമ്മിപ്പിക്കുന്നു. വിശുദ്ധ കുമ്പസാരം വിശുദ്ധിയുടെ, രൂപാന്തരീകരണത്തിന്റെ കൂദാശയെന്നാണ് ആ കൽപന അടിവരയിടുക. വിശുദ്ധ സഭയിൽ മാമോദീസായിലൂടെ, സഭാ മാതാവിന്റെ ചിറകിലേറിയ നാം, വിശുദ്ധിയുടെ തൂവെള്ള വസ്ത്രത്തിൽ, അടിസ്ഥാന നിഷ്കളങ്കതയിൽ പൊതിയപ്പെട്ടു. ആദിമ പാപം വഴിയായി മനുഷ്യപ്രകൃതിയിൽ സന്നിവേശിക്കപ്പെട്ട "പാപത്തിന്റെ ശക്തി" നമ്മെ അടിമത്വത്തിലേക്ക് നയിക്കുമ്പോൾ, ദൈവികകരം മോചനത്തിനായി നമ്മിലേക്ക് നീളുന്നു. സഭയിൽ ആഘോഷിക്കപ്പെടുന്ന,  ദൈവകരുണയുടെ കൂദാശയായ വിശുദ്ധ കുമ്പസാരം, സ്വകാര്യത പകരുന്ന ഏതു അവസ്ഥയിലും പരിചരിക്കാം എന്നിരിക്കെ, പാപമോചനത്തിനായി വൈദികൻ ഉപയോഗിക്കുന്ന വചനങ്ങൾ സഭാമാതാവിന്റെ ശുശ്രൂഷയെ അടിവരയിടുന്നു.

വിശുദ്ധ ഗ്രിഗറി നസ്യാൻസനും വിശുദ്ധ ദമാസ്ക്കസിലെ യോഹന്നാനും സൂചിപ്പിച്ച "കഠിനാധ്വാനം ആവശ്യമായ ജ്ഞാനസ്നാനം" എന്ന സംജ്ഞ, തെന്ത്രോസ് സുന്നഹദോസ് വിശുദ്ധ കുമ്പസാരത്തെ സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്നുണ്ട്. ജ്ഞാനസ്നാത്തിൽ നാം ദൈവമക്കളാകുന്നു. സഭയിലെ അംഗങ്ങളാകുന്നു, അതിൽ നാം സ്വീകരിക്കുന്ന നിഷ്കളങ്കത വിശുദ്ധിയിലേക്ക് നമ്മെ നിരന്തരം കൈപിടിച്ചു നടത്തുന്നു, അന്യതാ സൂചിപ്പിക്കപ്പെട്ട "പാപത്തിന്റെ ശക്തി" നമ്മെ വിശുദ്ധിയുടെ നീർച്ചാലിൽ നിന്നകറ്റുമ്പോൾ, സഭയിലെ ശുശ്രൂഷയിലൂടെ, അതായത് വിശുദ്ധ കുമ്പസാരമെന്ന കൂദാശയിലൂടെ ഒരുവൻ ജ്ഞാനസ്നാന വിശുദ്ധിയിലേക്ക് പുനരാനയിക്കപ്പെടുന്നു. കഠിനാദ്ധ്വാനം ആവശ്യമായ ജ്ഞാനസ്നാനം അർത്ഥമാക്കുക, "ധാരാളം കണ്ണുനീരും, കഠിനാദ്ധ്വാനവും ആവശ്യമായതിനാൽ  തന്നെയാണ്"

വിശുദ്ധ കുമ്പസാരത്തെ ഇപ്രകാരം വീക്ഷിക്കുമ്പോൾ, അത് അടിസ്ഥാനപരമായും, നിർബന്ധമായും സഭയുടെ പൊതു ആരാധനയുടെ അവിഭാജ്യ ഘടകമാണ്. ആരാധന സഭയിൽ അർപ്പിക്കപ്പെടുക മാത്രമല്ല, അതു സഭയെ രൂപീകരിക്കുകയും നിരന്തരം നവീകരിക്കുകയും ചെയ്യുന്നുവെന്ന് നാമറിയുന്നു. വിശുദ്ധ മാമോദീസായിലൂടെയാണ് ക്രിസ്തുവിന്റെ മൗതിക ശരീരമായ സഭയോട് നാം കൂട്ടിയിണക്കപ്പെട്ടത്. പാപം വഴി അന്യവൽക്കരിക്കപ്പെടുന്ന വിശ്വാസി ക്രിസ്തുവിന്റെ മൗതിക ശരീരത്തിലേക്ക് വീണ്ടെടുക്കപ്പെടുന്ന കൂദാശയാണ് കുമ്പസാരം. അങ്ങനെയെങ്കിൽ, "ഞാനും എന്റെ ദൈവവും തമ്മിലുള്ള" ഉഭയകക്ഷി നടപടി മാത്രമല്ല കുമ്പസാരം. അത് സഭാഗാത്രത്തിൽ നിരന്തരം, നിസ്തന്തരം ആഘോഷിക്കപ്പെടുന്ന ആരാധനയുടെ ഭാഗം തന്നെയാണ്. അപ്പസ്തോലൻ പൗലോസ് സൂചിപ്പിക്കുന്നതു പോലെ "ഇതവളെ കറയോ ചുളിവോ മറ്റു കുറവുകളോ ഇല്ലാതെ തനിക്കു തന്നെ സമർപ്പിക്കുന്നതിനു വേണ്ടിയാണ്". തനിക്കു മുമ്പിൽ ഒരു ജനതയെ പ്രഭാതം മുതൽ പ്രദോഷം വരെ നിൽക്കുവാൻ ശേഖരിക്കുന്നതിൽ വ്യാപൃതനായ ദൈവം അവരെ വിശുദ്ധീകരിക്കുവാൻ തന്റെ ഹൃദയത്തിനു അനുരൂപമാക്കുവാൻ സഭയിൽ  കനിഞ്ഞരുളിയ വരദാനമാണ് വിശുദ്ധ കുമ്പസാരം.

ഇതോടൊപ്പം ചർച്ച ചെയ്യപ്പെടേണ്ട വിഷയമാണ് വിശുദ്ധ കുമ്പസാരത്തിന്റെ സാമൂഹിക മാനം. പ്രകൃതി, പരിസ്ഥിതി ഇവയ്ക്കു മനുഷ്യന്റെ സ്വാർത്ഥത, കൃത്യമായി പറഞ്ഞാൽ പാപം ഏൽപ്പിക്കുന്ന ആഘാതം ചില്ലറയല്ല. പുനരേകീകരണ പ്രക്രിയയ്ക്കു സമയം അനുവദിക്കാതെ, പ്രകൃതിയെ, പരിസ്ഥിതിയെ, ചൂഷണം ചെയ്യുന്ന മനുഷ്യൻ കുമ്പസാരമെന്ന കൂദാശയിലൂടെ വെല്ലുവിളിക്കപ്പെടുന്നു, കണ്ണിലെ കൃഷ്ണമണി പോലെ അവകൾ സംരക്ഷിക്കപ്പെടുന്നു എന്നുറപ്പിക്കുവാൻ. സാമൂഹിക തിന്മകൾ, ദൈവത്തിനു മാത്രം നൽകുവാൻ കഴിയുന്ന ആനന്ദത്തിന്റെയും ആന്തരിക സൗഖ്യത്തിന്റെയും ശാന്തിയുടേയും മനുഷ്യ ബുദ്ധിയിലുദിച്ച, ആലോചനയിലുറച്ച, തീരുമാനത്തിൽ ഉരുതിരിഞ്ഞ പകരപ്പടയാളികൾ മാത്രമാണെന്നു കുമ്പസാരം നമ്മെ ഓർമ്മിപ്പിക്കുന്നു.

### വ്യക്തിഗത സൂചികകൾ

"നിന്റെ സമ്മതമില്ലാതെ നിന്നെ സൃഷ്ടിച്ച ദൈവത്തിനു നിന്റെ അനുമതിയില്ലാതെ നിന്നെ രക്ഷിക്കാൻ കഴിയുകയില്ല" വി.അഗസ്തീനോസിന്റെ ഉദ്ധരണി എത്രയോ പ്രസക്തമാണിവിടെ. മനുഷ്യനെ മനുഷ്യനാക്കുന്നത് സ്വാതന്ത്ര്യമാണെന്ന അസ്ഥിത്വ തത്വവും നാമിവിടെ ഓർക്കുന്നു. മാത്രമല്ല

ദൈവം സൃഷ്ടിയുടെ പൂർണ്ണതയായ മനുഷ്യന്റെ സ്വാതന്ത്ര്യത്തെ ബഹുമാനിക്കുന്നുവെന്നും നാം അനുസ്മരിക്കുന്നു. ഈ അടിസ്ഥാന യാഥാർത്ഥ്യങ്ങളിൽ പദമൂന്നിയാണ് നല്ല കുമ്പസാരത്തിനാവശ്യമായ അഞ്ച് വ്യക്തിഗത പ്രയുക്തികളെ നാം വിശകലനം ചെയ്യുക.

നല്ല കുമ്പസാരത്തിനായി നമ്മെ തയ്യാറാക്കുന്ന ആദ്യ ഉദ്യമം ആത്മശോധനയാണ്. "നീ എവിടെയാകുന്നു" എന്നുള്ള ആദ്യ ചോദ്യം (ഉല്പത്തി 3 :9) പ്രസക്തമാകുന്നത് നീ ആരായിരുന്നു ഇതിനു മുമ്പ് എന്നുള്ളതു തന്നെയാണ്. നാം ദൈവത്തിന്റെ സ്വന്തമാണെന്നുള്ള അവബോധം, ആ ആലയത്തിൽ നിന്നും പിൻതിരിഞ്ഞു എന്നുള്ള തിരിച്ചറിവ്, അവയിലേക്ക് നയിച്ച യാഥാർത്ഥ്യങ്ങൾ, വസ്തുതകൾ, സാഹചര്യങ്ങൾ, വ്യക്തികൾ ഇവയെല്ലാം ഇവിടെ വിശകലന വിധേയമാകുന്നു. ദൈവാത്മാവിന്റെ ശക്തമായ അഭിഷേകം ആവശ്യമായ ഘട്ടം തന്നെയാണിത്. നമ്മുടെ കണ്ണുകൾക്കു പുതിയ ദർശനം നൽകുന്ന, കാതുകൾക്ക് പുതിയ കേൾവി നൽകുന്ന, ഹൃദയത്തിനു തരളിത ഭാവം നൽകുന്ന, അതിന്റെ വികാരവിചാരങ്ങളെ ഇഴകീറി പരിശോധിക്കുവാൻ, ധൈര്യപൂർവ്വം അംഗീകരിക്കുവാൻ ഒരുവനെ പ്രാപ്തമാക്കുന്ന സ്വർഗ്ഗീയ അഭിഷേകം. ഒരു പക്ഷെ ദൈവാത്മാവ് സംലഭ്യമാക്കുന്ന ദൈവസാന്നിധ്യബോധം തന്നെയാണ് ആത്മശോധനയുടെ ആരംഭവും, വികാസവും, പൂർത്തീകരണവും.

ഇപ്പോൾ ഞാൻ എവിടെയായിരിക്കുന്നുവെന്നുള്ള അവബോധം നമ്മെ അനുതാപത്തിലേക്ക് നയിക്കുന്നു. മത്സ്യങ്ങളുടെ സമൃദ്ധിയിലും കർത്താവിന്റെ സാന്നിധ്യത്തിന്റെ നടുവിൽ, "എന്നിൽ നിന്നകന്നു പോകണമെ, ഞാൻ പാപിയാകുന്നു" (ലൂക്ക 5 : 8) എന്നുള്ള പത്രോസിന്റെ മനോഭാവം അനുതാപത്തിന്റെ പ്രകരണമായി നമുക്ക് മുമ്പിൽ നിലകൊള്ളുന്നു. പൂർണ്ണ അനുതാപം ദൈവസ്നേഹത്തെ നിരസിച്ച വ്യഥയിൽ നിന്നുരിത്തിരിയുന്നുവെന്നും, അപൂർണ്ണ മനസ്താപം ദൈവ ന്യായവിധിയിലുള്ള ഭയത്തിൽ നിന്നുളവാക്കപ്പെടുന്നുവെന്നും വിശ്വാസപരിശീലന പാഠങ്ങൾ നമ്മെ ഓർമ്മിപ്പിക്കുന്നു. ചുരുങ്ങിയത് അപൂർണ്ണ മനസ്താപമെങ്കിലും ഒരു നല്ല കുമ്പസാരത്തിനായി ആവശ്യമാണെന്നത് നാം ഇത്തരുണത്തിൽ ഒരിക്കൽ കൂടി അനുസ്മരിക്കുന്നു.

"നിന്റെ വരപ്രസാദത്തിന്റെ സഹായത്താൽ ഇനിമേൽ പാപം ചെയ്യുകയില്ലെന്നും, മേലിൽ പാപം ചെയ്താൽ മരിപ്പാനും ഞാൻ ഒരുങ്ങിയിരിക്കുന്നു" എന്നുള്ള മനസ്താപ പ്രകരണം കുമ്പസാരത്തിന്റെ അടുത്ത ഘട്ടത്തെ, ദൃഢനിശ്ചയത്തെ ഊട്ടി ഉറപ്പിക്കുന്നു. പാപം നിരന്തരം തുടരുവാൻ നൽകപ്പെട്ട അധികാരപത്രമല്ല വിശുദ്ധ കുമ്പസാരം. "ഇവർ ചെയ്യുന്നതെന്തെന്നു ഇവരറിയായികയാൽ ഇവരോട് ക്ഷമിക്കേണമെ" എന്ന കർത്തൃപ്രാർത്ഥന നാം ഇത്തരുണത്തിൽ ഓർക്കണം. അതേപോലെ പരിശുദ്ധ കത്തോലിക്കാ സഭയിൽ, ദൈവം സ്നേഹവാനായ പിതാവാണെന്നും, നീതിമാനായ ന്യായാധിപനാണെന്നും ഒരേ പോലെ അംഗീകരിക്കപ്പെടുന്നുവെന്നും. "നമ്മുടെ അനുതാപത്തിനായി കാത്തിരിക്കുന്ന" അവിടുത്തേക്കു നാം നൽകേണ്ടത് ഹൃദയപരമാർത്ഥതയിൽ നിന്നുയർത്തെഴുന്നേൽക്കുന്ന, ഇനിയും പാപം ചെയ്യുകയില്ലായെന്ന ദൃഢനിശ്ചയം തന്നെയാണ്.

തന്റെ മണവാട്ടിയായ സഭയിൽ സ്ഥാപിക്കപ്പെട്ട പൗരോഹിത്യ ധർമ്മാനുഷ്ഠാനവും അതിന്റെ തണലിൽ നിരന്തരം വളരുന്ന ക്രിസ്തീയ ജീവിതായോധനത്തിന്റെ അടിസ്ഥാന ഭാവവുമായ എളിമയും സമഞ്ജസമായി യേശുവിൽ ഒന്നാകുന്ന കുമ്പസാരത്തിന്റെ അടുത്ത ഘട്ടമാണ് ഏറ്റു പറച്ചിൽ. കുമ്പസാരക്കൂട്ടിലെ പുരോഹിതനെ യേശുവിന്റെ പ്രതിപുരുഷനായി സഭ കാണുന്നു. അതോടൊപ്പം കുമ്പസാരക്കൂട് പരിശുദ്ധ ത്രിത്വം താഴ്ന്നിറങ്ങുന്ന ദൈവികമേഖലയായും. വിസ്താര ഭയത്താൽ കുമ്പസാരിപ്പിക്കുന്നവൈദികനെ സംബന്ധിക്കുന്ന ദൈവശാസ്ത്രവും, സഭാ നിയമവും ഇവിടെ ഒഴിവാക്കുന്നു. ആനുകാലിക സംഭവവികാസങ്ങൾ ഒരു പക്ഷെ അവയ്ക്കുള്ള അനന്ത സാധ്യതകൾ തുറന്നിടുമ്പോൾ പോലും. ചുരുക്കത്തിൽ യേശുവിന്റെ മനോഭാവം പേറുന്നവനും യേശുവിന്റെ ജീവനാൽ നിർവചിക്കപ്പെട്ടവനുമാകണം കുമ്പസാരം പരികർമ്മം ചെയ്യുന്ന പുരോഹിതൻ. അതേപോലെ ഫ്രാൻസിസ് മാർപാപ്പ ഓർമ്മിപ്പിക്കുന്നതു പോലെ "ക്ഷമിക്കുന്നതിൽ ദൈവമൊരിക്കലും ക്ഷീണിതനാകുന്നില്ല. ഒരു പക്ഷെ നാം ക്ഷമ ചോദിച്ചെത്തുന്നതിൽ അക്ഷമരാകുന്നുവെങ്കിൽ പോലും" വിശ്വാസികൾ കുമ്പസാരത്തിലൂടെ എളിമ നിരന്തരഭ്യാസമാക്കുവാൻ പുനപ്രതിഷ്ഠ നടത്തേണ്ട സമയം തന്നെയാണിത്.

വിശുദ്ധ കുമ്പസാരത്തിൽ പാപങ്ങൾ മോചിപ്പിക്കപ്പെടുന്നു. കടങ്ങൾ പരിഹരിക്കപ്പെടണമെന്ന അടിസ്ഥാന പ്രമാണമാണ് പ്രായശ്ചിത്വത്തിന് പ്രസക്തിയേകുന്നത്. ദൈവം ക്ഷമിക്കുമ്പോൾ എല്ലാം മറക്കുന്നുവെന്നു നാം വിശ്വസിക്കുന്നു. അതേപോലെ ജീവിതത്തെ പരിശോധിച്ച് മാറ്റം വരുത്തുവാനും കുമ്പസാരത്തിന്റെ ഘടകമായ പ്രായശ്ചിത്വം നമ്മെ ശാക്തീകരിക്കുന്നു. കുമ്പസാരക്കാരൻ നൽകിയ കുറച്ച് പ്രാർത്ഥനകളുടെ, ഉപവി പ്രവർത്തനങ്ങളുടെ, പരിഹാര ക്രിയകളുടെ നിറവേറ്റൽ മാത്രമാകില്ല അത്. പിന്നെയോ വിളിക്കനുസരിച്ച് ജീവിതായോധനത്തെ ക്രമപ്പെടുത്തുക കൂടിയാകും. അതോടൊപ്പം ദൈവിക കരങ്ങളിലെ ഉപകരണമായി മാറി, അവന്റെ സ്വപ്നങ്ങളെ, തിരുഹിതത്തെ നിറവേറ്റുവാൻ ത്യാഗോജ്ജ്വലമായി നിലകൊണ്ടാവാം. ഓർക്കുക, ദൈവം സ്പർശിച്ച ജീവിതം എന്നും മാറിയിരുന്നു. ഇനിയും മാറും. ആ ദൈവിക സ്പർശനത്തിന്റെ ആഘോഷം തന്നെയാണ് വിശുദ്ധ കുമ്പസാരം.

ഈ ലേഖനം ഉപസംഹരിക്കപ്പെടുമ്പോൾ നാമറിയാതെ അവർണ്യമായ വിശുദ്ധ കുമ്പസാരമെന്ന ദാനത്തിനു നന്ദി പറയുന്നു. അതിലൂടെയുള്ള ദൈവത്തിലേക്കുള്ള മടക്കം, ബന്ധങ്ങളുടെ ശ്രേണിയെ കരുപിടിപ്പിക്കുന്നതും, നിലനിർത്തുന്നതുമായി നാം മനസ്സിലാക്കുന്നു. അതുല്യമായ ആ ദാനത്തിനു നാം പ്രതികരിക്കുമ്പോൾ അപ്പസ്തോലൻ പറയുന്നതു പോലെ നമുക്കും പറയാനാകും, "ക്രിസ്തുവിലായിരിക്കുന്നവൻ പുതിയ സൃഷ്ടിയാണ്. പഴയത് കടന്നു പോയി. ഇതാ പുതിയത് വന്നിരിക്കുന്നു" (2 കൊറി. 5:17).

കവർ സ്റ്റോറി





റവ. ഫാ. നോബിൾ തോമസ് പാറക്കൽ

# കുമ്പസാരം രഹസ്യവും പരസ്യവും

കത്തോലിക്കാസഭയുടെ ഏഴ് പാവനകൂദാശകളിൽ സൗഖ്യദായക കൂദാശയായിട്ടാണ് കുമ്പസാരം എന്ന കൂദാശ പരിഗണിക്കപ്പെടുന്നത്. കത്തോലിക്കരും അകത്തോലിക്കരും അക്രൈസ്തവരും ആദരവോടും അത്ഭുതത്തോടും കൂടിയാണ് കുമ്പസാരം എന്ന കൂദാശയെ വീക്ഷിക്കുന്നത്. ജീവിതത്തിന്റെ നൊമ്പരങ്ങളെയും അസ്വസ്ഥതകളെയും പാപവഴികളെയും ഓർത്തെടുക്കാനും ഏറ്റുപറയാനും നവമായ ഉന്മേഷത്തോടും പുതിയ തീരുമാനങ്ങളോടും ദൈവകൃപയോടും കൂടെ പുതുജീവിതം ആരംഭിക്കാനും കത്തോലിക്കാവിശ്വാസികളെ സജ്ജരാക്കുന്ന ഈ കൂദാശയോട് അന്യമതസ്ഥർക്ക് അസൂയ പോലുമുണ്ട്. എം. ടി. വാസുദേവൻനായരുടെ 'വാരാണസി' എന്ന നോവലിലെ ഈ വാചകങ്ങൾ സ്മരണാർഹമാണ്:

'അമ്പലങ്ങളിലും കുമ്പസാരക്കൂടുകൾ വച്ചാലെന്താ? വൃദ്ധനും പണ്ഡിതനുമായ ഒരാൾ കേൾക്കുന്നു. ഏതാനും മണിക്കൂറുകൾ പറഞ്ഞാൽ തീരാത്ത പാപങ്ങളൊന്നും നമുക്കില്ല. പറയാൻ ഇടകിട്ടണ്ടേ? ഒരിക്കൽ നീയെല്ലാം പറയണം. പലപ്പോഴായി ഞാനും. നമ്മൾ പരസ്പരം ഏറ്റുപറയും. മാപ്പുകൊടുക്കും' (വാരാണസി, p.77).

സമാനതകളില്ലാത്ത ആക്രമണത്തിനും അവഹേളനത്തിനും കുമ്പസാരം എന്ന കൂദാശ വിധേയമാക്കപ്പെടുന്നത് സാമൂഹ്യമാധ്യമങ്ങളിൽ നാം കണ്ടുകൊണ്ടിരിക്കുകയാണ്. പ്രവാസിശബ്ദം, പുവർ ലെയ്റ്റി, ദ ക്രിസ്ത്യൻ ട്രൂത്ത് എന്നീ തീവ്രക്രൈസ്തവവിരുദ്ധ ഓൺലൈൻ സംരംഭങ്ങളാണ് ഇത്തരം പ്രചരണങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത്. നിരവധി നുണകളും നുണക്കഥകളും സ്വയം രൂപപ്പെടുത്തുകയും അവയുടെയെല്ലാം പിന്നിൽ കുമ്പസാരരഹസ്യത്തിന്റെ ലംഘനം ആരോപിക്കയുമാണ് ഇവയുടെ പ്രവർത്തനരീതി. ഓർത്തഡോക്സ് സഭയിലെ അഞ്ചോളം വൈദികർ ചേർന്ന് ഒരു സ്ത്രീയെ അവരുടെ കുമ്പസാരരഹസ്യം ഉപയോഗിച്ച് ബ്ലാക്ക്മെയിൽ ചെയ്ത് പീഡിപ്പിച്ചു എന്ന വ്യാജവാർത്തയാണ് ഇപ്പോൾ വൈറലായിക്കൊണ്ടിരിക്കുന്നത്. കാര്യങ്ങൾ വിശദമായന്വേഷിച്ചപ്പോൾ കുമ്പസാരവുമായി യാതൊരു ബന്ധവുമില്ലാത്ത ഒരു പ്രശ്നമാണിതെന്ന് മനസ്സിലായി. വ്യക്തിവൈരാഗ്യം, കുടുംബപ്രശ്നം, സഭാതർക്കം, രാഷ്ട്രീയം എന്നിങ്ങനെ പലവിധകാര്യങ്ങൾ കൂടിപ്പിണഞ്ഞു കിടക്കുന്ന ഒരു വിഷയമാണിത്. മാത്രവുമല്ല, ഓർത്തഡോക്സ് സഭയുടെ ശൈലികളും രീതികളും പരിശോധിക്കുന്നവർക്കും, മാത്രമല്ല, സാമാന്യബോധമുള്ള ആർക്കും ഈ കെട്ടുകഥയിലെ യുക്തിഭംഗങ്ങൾ മനസ്സിലാക്കാവുന്നതാണ്.

കുമ്പസാരത്തെ ലൈംഗികതയോടും സ്ത്രീവിഷയത്തോടും ബന്ധപ്പെടുത്തി മേൽപ്പറഞ്ഞ ഓൺലൈൻ സംരംഭങ്ങൾ ആശയക്കുഴപ്പങ്ങൾ സൃഷ്ടിക്കുന്നതിനാൽ കത്തോലിക്കാസഭയുടെ കുമ്പസാരമെന്ന കൂദാശയെക്കുറിച്ച് ഒരു സംക്ഷിപ്തപഠനം – ആരോപണങ്ങളുടെ വെളിച്ചത്തിൽ – നല്കുന്നു.

### 1. 'കുമ്പസാരം' – അനുരഞ്ജനകൂദാശ

ദൈവശാസ്ത്രപരമായ വീക്ഷണത്തിൽ കുമ്പസാരം (Confession) അഥവാ ഏറ്റുപറച്ചിൽ ഈ കൂദാശയുടെ ഒരു ഭാഗം മാത്രമാണ്. അനുതാപത്തിന്റെയും അനുരഞ്ജനത്തിന്റെയും കൂദാശയെന്നാണ് (Sacrament of Reconciliation) കത്തോലിക്കാസഭയുടെ മതബോധനഗ്രന്ഥം ഈ കൂദാശയെ വിശേഷിപ്പിക്കുന്നത്. അനുതാപം (repentance), ഏറ്റുപറച്ചിൽ (confession), അനുരഞ്ജനം (reconciliation), പ്രായ്ശ്ചിത്തം(reparation) എന്നിങ്ങനെ പല ഘടകങ്ങൾ ഒന്നു ചേരുന്നതാണ് അനുരഞ്ജനകൂദാശ (CCC 1423-1424). ഓരോ കാലഘട്ടത്തിന്റെയും ദൈവശാസ്ത്രപരമായ ഊന്നലുകളാണ് വ്യത്യസ്തമായ പേരുകൾക്ക് നിദാനം.

### 2. അനുരഞ്ജനത്തിന്റെ ആവശ്യകത

സമാന്തരസുവിശേഷങ്ങളെല്ലാം ആരംഭിക്കുന്നത് മാനസാന്തരത്തിനുള്ള ആഹ്വാനത്തോടെയാണ്. മത്തായി 3,2–ലെ സ്നാപകയോഹന്നാന്റെ പ്രസംഗവും മത്തായി 4,17–ലെ യേശുവിന്റെ പ്രസംഗവും അപ്പസ്തോലസഭയുടെ പ്രഘോഷണവും ഒരേകാര്യത്തിലേക്കാണ് വിരൽ ചൂണ്ടുന്നത്,

‘മാനസാന്തരപ്പെടുവിൻ ദൈവരാജ്യം സമീപിച്ചിരിക്കുന്നു‘ (ലൂക്ക 5,32). ഉയിർത്തെഴുന്നേറ്റ ഈശോ തന്റെ ദൗത്യം അപ്പസ്തോലന്മാരെ ഏല്പിച്ചുകൊണ്ട് അരുളിച്ചെയ്തു, ‘പാപമോചനത്തിനുള്ള അനുതാപം എന്റെ നാമത്തിൽ ജറുസലേമിൽ ആരംഭിച്ച് എല്ലാ ജനതകളോടും പ്രഘോഷിക്കുവിൻ‘ (ലൂക്ക 24,47). ഈശോയാണ് നമ്മെ മാനസാന്തരാത്തിലേക്ക് വിളിക്കുന്നത്. ‘സമയം പൂർത്തിയായി, ദൈവരാജ്യം സമീപിച്ചിരിക്കുന്നു. അനുതപിച്ച് സുവിശേഷത്തിൽ വിശ്വസിക്കുവിൻ‘ (മർക്കോ 1,15). ഈശോയുടെ ദൗത്യം തന്നെയും ലോകത്തെ ദൈവത്തോടു അനുരഞ്ജനപ്പെടുത്തുക എന്നതായിരുന്നു.

### 3. പാപമോചനത്തിനുള്ള അധികാരം സഭക്ക് നല്കുന്നു

ദൈവപുത്രനെന്ന നിലയിൽ മനുഷ്യരുടെ പാപങ്ങൾ ബന്ധിക്കാനും മോചിക്കാനും ഈശോയ്ക്ക് അധികാരമുണ്ടായിരുന്നുവെന്നത് നിസ്തർക്കമാണ്. പാപികളെ വിളിക്കാനാണ് താൻ വന്നിരിക്കുന്നതെന്നും ആരോഗ്യമുള്ളവർക്കല്ല, രോഗികൾക്കാണ് വൈദ്യനെക്കൊണ്ടാവശ്യം എന്നും നഷ്ടപ്പെട്ട ആടുകളുടെ അടുക്കലേക്കാണ് താൻ അയക്കപ്പെട്ടിരിക്കുന്നതെന്നുമൊക്കെയുള്ള അവിടുത്തെ വചനങ്ങൾ



അതിന് തെളിവാണ്. പാപികളോട് തനിക്കുള്ള നിസ്സീമമായ കരുണയും സ്നേഹവും യുഗാന്ത്യം വരെ ഈ ലോകത്തിൽ ദൃശ്യമായ രീതിയിൽ തുടർന്നുകൊണ്ടുപോകുവാൻ പാപമോചനത്തിന്റെ അധികാരം അവിടുന്ന് അപ്പസ്തോലിക സഭയെ ഭരമേല്പിച്ചു. ‘നിങ്ങൾക്ക് സമാധാനം. പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയക്കുന്നു. ഇതുപറഞ്ഞിട്ട് അവരുടെ മേൽ നിശ്വസിച്ചുകൊണ്ട് അവൻ അവരോട് അരുളിച്ചെയ്തു, നിങ്ങൾ പരിശുദ്ധാത്മാവിനെ സ്വീകരിക്കുവിൻ. നിങ്ങൾ ആരുടെ പാപങ്ങൾ ക്ഷമിക്കുന്നുവോ അത് അവരോട് ക്ഷമിക്കപ്പെട്ടിരിക്കും. നിങ്ങൾ ആരുടെ പാപങ്ങൾ ബന്ധിക്കുന്നുവോ, അവ ബന്ധിക്കപ്പെട്ടിരിക്കും‘ (യോഹ. 20,21-23). അപ്പസ്തോലന്മാർക്ക് ഭരമേല്പിക്കപ്പെട്ട ഈ ദൗത്യം ശ്ലൈഹികമായ കൈവെയ്പ്പുവഴി അവരുടെ പിൻഗാമികളായ മെത്രാന്മാരിൽ ഇന്നെത്തിനിൽക്കുന്നു. മെത്രാനോട് ചേർന്ന് നിന്ന്, തിരുപ്പട്ടകൂദാശയുടെ ശക്തിയാൽ, മെത്രാന്റെ അനുവാദമുള്ള എല്ലാ വൈദികരും ഈ കൂദാശ ഇന്നത്തെ രൂപത്തിൽ പരികർമ്മം ചെയ്യുകയും ചെയ്യുന്നു.

### 4. അപ്പസ്തോലികസഭയിൽ

പാപത്തെ ഗൗരവത്തോടെ വീക്ഷിക്കാനും മിശിഹാ തങ്ങളെ ചുമതലപ്പെടുത്തിയ അനുരഞ്ജനശുശ്രൂഷ വിശ്വസ്തതയോടെ നിർവ്വഹിക്കാനും അപ്പസ്തോലന്മാർ ഉത്സാഹിച്ചു. മനപൂർവ്വം പാപം ചെയ്തവരെ ശിക്ഷിക്കുകയും (അപ്പ 5,1-11), മനസ്തപിക്കുന്നവർക്ക് പാപമോചനം നല്കുകയും (അപ്പ 19,19-20), പരസ്യപാപികളെ ഭ്രഷ്ടരാക്കുകയും (1 കൊറി 5,19-20) അനുരഞ്ജനത്തിന്റെ ദൗത്യം തങ്ങളെ ഭരമേല്പിച്ചിരിക്കുന്നു എന്ന ബോധ്യത്തിൽ പശ്ചാത്തപിച്ചവരെ സ്വീകരിക്കുകയും (2 കൊറി.5,18-21; 2,5) ചെയ്തുകൊണ്ട് സഭാംഗങ്ങളെ വിശുദ്ധിയിലേക്ക് നയിക്കാനുള്ള ദൈവികകടമ (2 തീത്തോ 3,10) ആദിമസഭ നിർവ്വഹിച്ചു.

### 5. പരസ്യകുമ്പസാരം എങ്ങനെ രഹസ്യകുമ്പസാരമായി?

ആദിമസഭയിലെ അനുരഞ്ജനശുശ്രൂഷ സഭാശ്രേഷ്ഠന്മാരുടെ മുമ്പിൽ പരസ്യമായി പാപങ്ങളേറ്റു പറഞ്ഞുകൊണ്ടാണ് പൂർത്തിയാക്കിയിരുന്നത് (അപ്പ 19,18-19). ശ്രേഷ്ഠന്മാർ പാപങ്ങളുടെ ഗൗരവമനുസരിച്ച് അവരുടെ മേൽ പിഴ അഥവാ പ്രായ്ശ്ചിത്തം ചുമത്തിയിരുന്നു. തെറ്റായ രീതിയിൽ ലഭിച്ച സാധനങ്ങൾ തിരിച്ചുകൊടുക്കുക, കേടുപാടുകൾക്ക് പരിഹാരം നല്കുക തുടങ്ങിയവ പരിഹാരപ്രവൃത്തിക്ക് ആവശ്യമായ വ്യവസ്ഥകളായിരുന്നു. എന്നാൽ പരസ്യകുമ്പസാരത്തിൽ പല മാരകപാപങ്ങളുടെയും തുറന്നുള്ള ഏറ്റുപറച്ചിൽ സമൂഹത്തിൽ പലവിധ അസ്വസ്ഥതകൾക്കും തെറ്റിദ്ധാരണകൾക്കും ഇടനൽകി. അതിനാൽ പരസ്യകുമ്പസാരത്തിൽ നിന്ന് സഭയിലെ ശ്രേഷ്ഠന്മാരുടെ ചെവിയിൽ കുമ്പസാരിക്കുന്ന രീതി സഭയിൽ നിലവിൽ വന്നു. 4-ാം നൂറ്റാണ്ടോടെ പരസ്യകുമ്പസാരം ഭാഗികമായി അവസാനിച്ചു. പിന്നീട് 4-7 വരെയുള്ള നൂറ്റാണ്ടുകളിൽ പൗരസ്ത്യസഭകളിലും സന്ന്യാസികളുടെ ഇടയിലുമുണ്ടായിരുന്ന രഹസ്യകുമ്പസാരത്തിന്റെ രീതി ലോകമെമ്പാടും പ്രചാരത്തിലാവുകയും ചെയ്തു.

### 6. ഏറ്റുപറയേണ്ട പാപങ്ങൾ

അനുരഞ്ജനശുശ്രൂഷക്ക് അണയുന്ന വിശ്വാസി ദൈവത്തോടും സഭയോടും അനുരഞ്ജനപ്പെടാനുള്ള ആഗ്രഹവും ചെറുതും വലുതുമായ തന്റെ പാപങ്ങളെ പ്രതി അനുതാപവും ഉള്ള ആളായിരിക്കണം. നല്ല കുമ്പസാരത്തിനുവേണ്ടി സഭ നിർദ്ദേശിക്കുന്ന അഞ്ചു കാര്യങ്ങളെക്കുറിച്ചും വേണ്ടത്ര അറിവും അവ പാലിച്ചിട്ടുണ്ടെന്ന ഉറപ്പും ഉണ്ടാകം. ചെയ്തു പോയ പാപങ്ങളെല്ലാം -മാരകപാപങ്ങളും ലഘുപാപങ്ങളും- കുമ്പസാരക്കാരനെ അറിയിക്കണം. പത്ത് ദൈവകല്പനകൾ, അഞ്ച് തിരുസ്സഭയുടെ കല്പനകൾ, മൂലപാപങ്ങൾ, പരിശുദ്ധാത്മാവിനെതിരായുള്ള പാപങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിലാണ് തന്റെ ജീവിതത്തിന്റെ പോരായ്മകളെ വിശ്വാസി ആത്മപരിശോധനയിലൂടെ കണ്ടെത്തേണ്ടത്. ഇന്ന് വ്യാപകമായി സഭാശത്രുക്കൾ പ്രചരിപ്പിക്കുന്നതുപോലെ ലൈംഗികതയുമായി ബന്ധപ്പെട്ടവ മാത്രമല്ല ഒരു വിശ്വാസിയുടെ പാപങ്ങൾ. ദൈവവുമായുള്ള ബന്ധത്തിലും ആത്മീയവളർച്ചയിലും സംഭവിക്കുന്ന പോരായ്മകളാണ് അയാളുടെ ഉത്കണ്ഠകൾ. ലൈംഗികപാപങ്ങൾ (അവയുള്ളവർക്ക്) തങ്ങളുടെ ഏറ്റുപറച്ചിലിന്റെ ഒരംശം മാത്രമാണ്. എന്നാൽ അത് മാത്രമാണ് കുമ്പസാരമെന്ന് വ്യാഖ്യാനിക്കുന്നവർ കുമ്പസാരം എന്ന കൂദാശ സ്വീകരിക്കുന്ന എല്ലാവരെയും തങ്ങളെപ്പോലെ വിഷയാസക്തിയുള്ളവരായി വ്യാഖ്യാനിക്കുകയാണെന്ന് സാരം. യഥാർത്ഥത്തിൽ അടുക്കലടുക്കൽ കുമ്പസാരിക്കുകയും വിശുദ്ധ കുർബാന സ്വീകരിക്കുകയും ആത്മീയകാര്യങ്ങൾ ശ്രദ്ധിക്കുകയും ചെയ്യുന്നവരുടെ ജീവിതത്തിൽ ഇത്തരം പാപങ്ങൾ താരതമ്യേന കുറവായിരിക്കും എന്നതാണ് സത്യം.

### 7. പാപങ്ങൾ എങ്ങനെ ഏറ്റുപറയുന്നു

വിവരമില്ലാത്ത ചില ചലച്ചിത്രങ്ങളിലെ രംഗങ്ങൾ അവതരിപ്പിക്കുന്നതുപോലെ കുമ്പസാരക്കാരനോട് പാപങ്ങൾ (ലൈംഗികപാപമായാലും എന്തായാലും) ഏറ്റുപറയുന്നത് അത് സംഭവിച്ച എല്ലാ വിശദാംശങ്ങളോടും കൂടിയല്ല. ലൈംഗികപാപങ്ങളാണെങ്കിൽത്തന്നെ, എന്താണ് ചെയ്തത് എന്നും ചെയ്ത പാപത്തിന്റെ ഗൗരവം മനസ്സിലാക്കി ഉപദേശവും പരിഹാരവും നിർദ്ദേശിക്കാൻ വേണ്ടി മാത്രം പ്രസ്തുത പാപത്തിൽ പങ്കാളിയായ വ്യക്തിയുടെ ജീവിതാന്തസ്സും, എത്ര പ്രാവശ്യം സംഭവിച്ചു എന്നതും ഏറ്റുപറയണം. (ഉദാ: വിവാഹിതയും രണ്ടു കുട്ടികളുടെ അമ്മയുമായ ഒരു സ്ത്രീയോടൊപ്പം ലൈംഗികബന്ധത്തിലേർപ്പെട്ടു./വിവാഹം കഴിച്ചിട്ടില്ലാത്ത ഒരു പെൺകുട്ടിയുമായി/ആൺകുട്ടിയുമായി). ഇതിനപ്പുറം ചെയ്ത കാര്യങ്ങളോ അവയുടെ രീതികളോ സ്ഥലമോ സമയമോ ഒന്നുംതന്നെ കുമ്പസാരത്തിന്റെ വിഷയമല്ല. ഞാൻ മോശമായ പദങ്ങളുപയോഗിച്ച് സംസാരിച്ചിട്ടുണ്ട് എന്ന് ഏറ്റുപറയുന്നതിന് പകരം ഉപയോഗിച്ച പദങ്ങളെല്ലാം കുമ്പസാരക്കൂട്ടിൽ വൈദികനോട് പറയുന്നത് എത്ര അനൗചിത്യമാണെന്ന് ഓർത്തു നോക്കുക. അതിനാൽത്തന്നെ കുമ്പസാരങ്ങൾ വൈദികർക്ക് ഇക്കിളിപ്പെടാനുള്ള അവസരമാണെന്ന് ചിന്തിക്കുകയും എഴുതുകയും ചെയ്യുന്നവന്റെ ഭാവനാലോകം എത്ര നാറ്റമുള്ളതാണ്.

### 8. അനുരഞ്ജനശുശ്രൂഷ വൈദികനുമായുള്ള സംഭാഷണത്തിനുള്ള അവസരമല്ല

അനുരഞ്ജനശുശ്രൂഷയുടെ വേദി ജീവിതത്തിൽ സംഭവിച്ചു പോയ പാപങ്ങൾ അനുതാപത്തോടെ ഏറ്റുപറയാനും, ഏറ്റുപറഞ്ഞ പാപങ്ങളുടെ വെളിച്ചത്തിൽ ആത്മീയജീവിതത്തിന്റെ വളർച്ചക്കാവശ്യമായ ഉപദേശങ്ങളും പാപമോചനത്തിന്റെ ആശീർവ്വാദവും സ്വീകരിക്കാനുള്ളതാണ്. അവിടെ ജീവിതപ്രശ്നങ്ങളുടെ ചർച്ചയോ കൗൺസലിംഗോ തിരുസ്സഭ അനുവദിച്ചിട്ടില്ല. അതിനാൽത്തന്നെ ജീവിതത്തിലെ തെറ്റുകളുടെ കാര്യമാത്രപ്രസക്തമായ അവതരണമല്ലാതെ യാതൊന്നും കുമ്പസാരക്കൂട്ടിൽ സംസാരിക്കുന്നില്ല എന്ന് കുമ്പസാരിക്കുന്ന വ്യക്തിയും കുമ്പസാരക്കാരനും ഉറപ്പാക്കേണ്ടതാണ്.

### 9. കുമ്പസാരക്കാരന് ലഭിച്ചിരിക്കുന്ന നിർദ്ദേശങ്ങൾ

തന്റെ അടുക്കൽ അനുരഞ്ജനശുശ്രൂഷക്കായി വരുന്ന വ്യക്തിയുടെ ഐഡന്റിറ്റി എന്താണെന്ന് കുമ്പസാരക്കാരൻ അറിയേണ്ടതില്ല. എന്നാൽ അയാളുടെ ജീവിതാന്തസ്സ് എന്താണെന്ന് അയാൾ പറയേണ്ടതാണ്. കുമ്പസാരക്കാരൻ ആ വ്യക്തിയുടെ മുഖത്തേക്കു പോലും നോക്കേണ്ട ആവശ്യമില്ലെന്നതാണ് സത്യം. പേരോ, വീട്ടുപേരോ യാതൊന്നും കുമ്പസാരക്കാരനോട് പറയേണ്ടതില്ല. ഏറ്റുപറയുന്ന പാപത്തെക്കുറിച്ച് അനാവശ്യമായ വിശദീകരണങ്ങൾ കുമ്പസാരക്കാരൻ ആവശ്യപ്പെടാൻ പാടുള്ളതല്ല. വളരെ അത്യാവശ്യമായ ചില കാര്യങ്ങൾ ചോദിക്കാമെന്നതല്ലാതെ ഏറ്റുപറയുന്ന കാര്യങ്ങൾക്കപ്പുറം യാതൊന്നും അനുതാപിയോട് ചോദിക്കാൻ കുമ്പസാരക്കാരന് അനുവാദമില്ല. പാപങ്ങൾ ഏറ്റുപറയുന്ന വ്യക്തിയുടെ അനുതാപത്തിൻറെ ആഴം മനസ്സിലാകുന്ന കുമ്പസാരക്കാരൻ ഏറ്റുപറഞ്ഞ പാപങ്ങളുടെ എണ്ണത്തിലും വലിപ്പത്തിലും സ്വഭാവത്തിലുമല്ല ശ്രദ്ധയൂന്നേണ്ടത്, മറിച്ച്, അയാളിൽ വർഷിക്കപ്പെടുന്ന ദൈവകരുണയിലാണ്. സ്നേഹത്തോടും കാരുണ്യത്തോടും സൗമ്യതയോടും കൂടി ആശ്വാസത്തിന്റെയും ധൈര്യപ്പെടുത്തലിന്റെയും പ്രത്യാശയുടെയും വാക്കുകൾ പറഞ്ഞ് ആശ്വാസത്തോടെ കുമ്പസാരക്കൂട്ടിൽ നിന്ന് പുറത്തുപോകാൻ അയാളെ സഹായിക്കുകയാണ് കൂദാശയുടെ കാർമ്മികൻ ചെയ്യേണ്ടത്. വൈദികൻ ദൈവകരുണയുടെയും ക്ഷമയുടെയും യജമാനനല്ല, മറിച്ച്, ശുശ്രൂഷകനാണ്.

### 10. കുമ്പസാരരഹസ്യം

കുമ്പസാരക്കൂട്ടിൽ കേട്ട ഏതൊരു കാര്യവും അതീവരഹസ്യമായി സൂക്ഷിക്കണമെന്ന് അതികഠിനമായ ശിക്ഷകളുടെ കീഴിൽ പരിശുദ്ധ സഭ ആവശ്യപ്പെട്ടിരിക്കുന്നു. അനുതാപികളുടെ ജീവിതത്തെ സംബന്ധിച്ച് കുമ്പസാരത്തിലൂടെ ലഭിക്കുന്ന അറിവ് വൈദികന് ഒരുകാരണവശാലും എവിടെയും ഒരുകാലത്തും ഉപയോഗിക്കാൻ അനുവാദമില്ല. യാതൊരു അപവാദവും (exception) അംഗീകരിക്കാത്ത രഹസ്യമാണത്. 'കൗദാശികമുദ്ര' (sacramental seal) എന്നാണ് ഇതറിയപ്പെടുന്നത്. ശുദ്ധമാനസഭയുടെ ചരിത്രത്തിലെങ്ങും കുമ്പസാരരഹസ്യം വെളിപ്പെടുത്തിയ സംഭവങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടില്ല. എന്നാൽ അതേസമയം കുമ്പസാരരഹസ്യം



സൂക്ഷിച്ചതിന്റെ പേരിൽ ജീവൻ ത്യജിക്കേണ്ടി വന്ന വിശുദ്ധാത്മാക്കളും സഭയിലുണ്ട്.

### സമാപനം

വൈദികരെ അവഹേളിക്കുന്നതിലും തിരുസ്സഭയെ അപകീർത്തിപ്പെടുത്തുന്നതിലും ആനന്ദിക്കുന്നവരുടെ കൂട്ടായ്മകൾ ബലപ്പെട്ടുവരുന്നത് നമ്മൾ കാണുന്നുണ്ട്. ആമുഖത്തിൽ സൂചിപ്പിച്ച ഓൺലൈൻ സംരംഭങ്ങളിലെല്ലാം ഇത്തരക്കാരുടെ വിളയാട്ടമാണുള്ളത്. അടുത്ത ദിവസങ്ങളിൽ വളരെ മ്ലേച്ഛമായി കുമ്പസാരക്കൂടിനെയും പൗരോഹിത്യത്തെയും ചിത്രീകരിക്കാൻ ഇവർ മത്സരിക്കുകയാണ്. ക്രൈസ്തവനാമധാരികളായ നിരവധിപേർ ഇവർക്ക് പിന്തുണയും നല്കുന്നുണ്ട്. സത്യം അന്വേഷിക്കാതെയും സഭാവിശ്വാസത്തെ മനസ്സിലാക്കാതെയും തിരിച്ചറിയാതെയും ശത്രുക്കളോട് കൂട്ടുചേർന്നുകൊണ്ട് അവരുടെ പക്ഷം സ്വീകരിക്കുന്ന ക്രിസ്ത്യാനികൾ തിരുസ്സഭയെ ഇവയിലൂടെയെല്ലാം തകർത്തുകളയാം എന്ന അവരുടെ വ്യർത്ഥ സ്വപ്നത്തിന്റെ പ്രചാരകരാവുകയാണെന്ന് മറക്കരുത്. മിശിഹായുടെ സഭ വാൾത്തലപ്പുകളെയും ഹിംസ്രജന്തുക്കളെയും അഗ്നിയെയും കന്മതിലുകളെയും അതിജീവിച്ച സത്യമാണ്. ഹീനമാർഗ്ഗങ്ങൾക്ക് ഇല്ലാതാക്കാൻ കഴിയുംവിധം അശക്തമല്ല കത്തോലിക്കാസഭയുടെ അടിത്തറയെന്ന് ഓർക്കണം. ഇത് പാറമേൽ സ്ഥാപിതമാണ്.

കൂദാശകളുടെ കൃപയും വിശുദ്ധിയുമറിയുന്ന നല്ല മാതാപിതാക്കന്മാരിൽ നിന്ന് ജനിക്കുകയും വിശ്വാസത്തിന്റെയും സന്മാർഗ്ഗത്തിന്റെയും പാതയിൽ ചരിക്കുന്ന നല്ല കുടുംബങ്ങളിൽ ജീവിക്കുകയും ചെയ്താൽ മാത്രമേ സഭയുടെ മാത്രമല്ല, ഏതൊരു മനുഷ്യന്റെയും പ്രസ്ഥാനത്തിന്റെയും നന്മകളെ തിരിച്ചറിയാൻ ആർക്കും ആവതുള്ളു വെന്നോർക്കുക. നുണകളെഴുതുകയും കരക്കമ്പി പ്രചരിപ്പിക്കുകയും ആക്ഷേപഭാഷ ശീലിക്കുകയും നിർലജ്ജം പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് ആ നഷ്ടസ്വർഗ്ഗത്തെപ്പറ്റി വിലപിക്കാനല്ലാതെ എന്തുചെയ്യാം



കവർ സ്റ്റോറി

# ചോര പൊടിഞ്ഞ വാക്ക്



റവ. ഫാ. ഷീൻ പാലക്കുഴി

ജൂലൈ 15 ദൈവദാസൻ മാർ ഇവാനിയോസ് തിരുമേനിയുടെ അറുപത്തഞ്ചാം ഓർമ്മപ്പെരുനാളായിരുന്നു. പട്ടം കത്തീഡ്രൽ ദൈവാലയത്തിൽ വന്ദ്യപിതാവിന്റെ കബറിടത്തിൽ 14ാം തീയതി ശനിയാഴ്ചയായിരുന്നു തിരുനാളാചരണം. പ്രഭാതത്തിൽ പ്രാർത്ഥനകൾ ആരംഭിക്കുന്നതിനും ഏറെമുമ്പു തന്നെ വിശ്വാസികൾ കൂട്ടം കൂട്ടമായി കബറിടത്തിലേക്ക് എത്താൻ തുടങ്ങിയിരുന്നു. വിശുദ്ധ കുർബാനയ്ക്ക് തിരുവസ്ത്രമണിയാൻ കബർ ചാപ്പലിൽ സഹവൈദികർക്കൊപ്പം കാത്തിരിക്കുമ്പോഴാണ് മൈക്കിലൂടെ പതിവുള്ള അറിയിപ്പുകൾ വന്നത്. തിരുനാളിനു വന്നവർക്കുള്ള പൊതുനിർദ്ദേശങ്ങൾക്കിടയിൽ പതിവുപോലെ കുമ്പസാരത്തെക്കുറിച്ചുള്ള അറിയിപ്പുമുണ്ടായിരുന്നു.

ചിരപരിചിതമെങ്കിലും അപ്പോൾ കേട്ടപ്പോൾ കുമ്പസാരമെന്ന ആ വാക്ക്, മൂർച്ചയുള്ള ഒരായുധം കൊണ്ട് ഹൃദയത്തിൽ വരഞ്ഞ പോലെ ഒരു തോന്നലുണ്ടാക്കി. സമകാലികരിൽ ചിലർ വൃത്തികെട്ട ഭാവനയുടെ പല്ലിടകൾക്കിടയിലിട്ട് ചവച്ചു തുപ്പി അശ്ലീലമാക്കാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു വാക്കായി മാറിക്കഴിഞ്ഞിരുന്നു അത്. വർത്തമാനകാല സംഭവങ്ങളുടെ തർക്കവിതർക്കങ്ങൾക്കിടയിൽ പെട്ടു മുറിവേറ്റു ചോര പൊടിഞ്ഞു തുടങ്ങിയ ആ വാക്കിനെയോർത്ത് ഉള്ളിൽ വല്ലാതെ കയ്പു നിറയാൻ തുടങ്ങിയിരുന്നു. കുമ്പസാരം നടക്കുന്ന ഇടങ്ങളിലേക്ക് ആരുമറിയാതെ ഉദ്വേഗത്തോടെ കണ്ണുകൾ പാഞ്ഞു. ഒന്നും മാറിയിട്ടില്ല; എല്ലാം പതിവുപോലെ തന്നെ! നിരവധിയാളുകൾ കുമ്പസാരിക്കാൻ കാത്തുനിൽക്കുന്നുണ്ട്. ഒരു ദീർഘനിശ്വാസമുതിർത്ത് കണ്ണുകൾ പിൻവലിച്ച് തെല്ലാശ്വാസത്തോടെ തലകുമ്പിട്ടിരുന്നു. ഒരായിരം നുണകളുടെ കരിമ്പടം കൊണ്ടു പൊതിഞ്ഞുവച്ചാലും സത്യം നഗ്നമായിത്തന്നെ അവശേഷിക്കും.

സെമിനാരിക്കാലത്ത് ഏറ്റവും ഗൗരവത്തോടെ പഠിച്ച ഒരു വിഷയമാണ് 'കുമ്പസാരം.' ഒരു വൈദികനാവാനുള്ള മറ്റെല്ലാ പരിശീലനവും ഏതാണ്ടു പൂർത്തിയാക്കി, പൗരോഹിത്യ സ്വീകരണത്തിനു മുമ്പുള്ള പൂർണ്ണ ശെമ്മാശ്ശ സ്ഥാനമായ 'ഡീക്കൻ' പട്ടവും നൽകിയ ശേഷമാണ് കുമ്പസാരത്തെക്കുറിച്ചു പഠിപ്പിക്കാറുള്ളത്. തിരുവനന്തപുരത്തെ മലങ്കര മേജർ സെമിനാരിയിൽ ഞങ്ങൾക്കു ക്ലാസ്സെടുത്തതാകട്ടെ തൃശ്ശൂർ അതിരൂപതയിൽപ്പെട്ട, കേരളത്തിലെ എണ്ണം പറഞ്ഞ ദൈവശാസ്ത്ര പണ്ഡിതൻമാരിൽ ഒരാളായ വർഗ്ഗീസ് ഊക്കനച്ചനാണ്. പേരുപോലെ തന്നെ ക്ലാസും 'ഊക്കൻ'! അധ്യാപകനും അധ്യയനവും ഊക്കനാണെങ്കിൽ അതിന്റെ പരീക്ഷയെക്കുറിച്ചു പറയേണ്ടതില്ലല്ലോ; സംഗതി ഇത്തിരി കടുക്കും! ദൈവത്തിന്റെയോ മനുഷ്യരുടേയോ മനസ്സാക്ഷിയുടേയോ മുമ്പിൽ ഒരാൾ എന്തുകൊണ്ടാണ് തെറ്റുകാരനാവുന്നതെന്നും അതിനുള്ള ദൈവികമായ പരിഹാരമെന്തെന്നും മുന്നിൽ മുട്ടുകുത്തുന്നയാളിന്റെ ആത്മസ്ഥിതി മനസ്സിലാക്കി കൃത്യമായി പറഞ്ഞു കൊടുത്ത് ആശ്വാസിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിൽ നിങ്ങളീ വിഷയത്തിൽ പരാജയപ്പെടും; പൗരോഹിത്യ സ്വീകരണത്തിന് നിങ്ങൾ അയോഗ്യനുമായിത്തീരും. അതുകൊണ്ട് കഷ്ടപ്പെട്ടു പഠിച്ചേ മതിയാവൂ! യാതൊരു വിട്ടുവീഴ്ചയുമില്ല അക്കാര്യത്തിൽ! കത്തോലിക്കാസഭയുടെ എല്ലാ സെമിനാരികളിലും ഈ വിഷയം കൈകാര്യം





ചെയ്യുന്നത് അത്രമേൽ ഗൗരവത്തോടെയാണ്. അതിനാൽ അത്ര ലാഘവത്തോടെ കുമ്പസാരം കൈകാര്യം ചെയ്യുന്ന പുരോഹിതർ വളരെ വിരളമായിരിക്കും.

കുമ്പസാരിപ്പിക്കുന്നവർക്കു മാത്രമല്ല കുമ്പസാരിക്കുന്നവർക്കുമുണ്ട് ചിലതൊക്കെ പഠിക്കാൻ. കുമ്പസാരത്തെക്കുറിച്ചുള്ള വേദപാഠം കൃത്യമായി പഠിക്കാതെ, നന്നായി ഒരുങ്ങാതെ ഒരു വിശ്വാസിക്കും തന്റെ ആദ്യ കുമ്പസാരം നടത്താൻ സഭയിൽ അനുവാദമില്ല.

പത്തുവർഷം തിരുവസ്ത്രമിട്ട് കുമ്പസാരക്കൂട്ടിലിരുന്നതിന്റേയും പത്തിരുപത്തഞ്ചു വർഷമായി അവിടെ മുട്ടുകുത്തുന്നതിന്റേയും എളിയ അനുഭവത്തിന്റെ പിൻബലത്തിൽ പറയട്ടെ, സിനിമകളിൽ നിലവാരമില്ലാത്ത കോമഡിക്കു വേണ്ടി പടച്ചു വിടുന്ന വികൃതമായ കുമ്പസാര അനുകരണങ്ങൾക്കും ചാനലുകളിൽ റേറ്റിംഗ് കൂട്ടാൻ വേണ്ടി രാഷ്ട്രീയവർഗ്ഗീയ മസാലക്കൂട്ടുകൾ സമാസമം കൂട്ടിക്കുഴച്ചു ചുട്ടെടുത്ത് അന്തിക്കു വിൽക്കുന്ന വികലമായ ചർച്ചകൾക്കും യാഥാർത്ഥ്യത്തിൽ നിന്നും ഒരുപാടു ദൂരമുണ്ട്! വിശുദ്ധമായ ഒരാത്മീയ ക്ഷാളനത്തെ അടുക്കളയിൽ എച്ചിൽപ്പാത്രം കഴുകുന്ന നിയമങ്ങൾ കൊണ്ടളക്കരുത്! ആരെങ്കിലും ആത്മീയതയെ വ്യഭിചരിച്ചിട്ടുണ്ടെങ്കിൽ നിങ്ങളവരെ കല്ലെറിഞ്ഞു കുരിശേറ്റിക്കോളൂ. പക്ഷെ കുമ്പസാരമെന്ന കൂദാശയേയും ദൈവവിശ്വാസത്തെയും വെറുതെ വിട്ടേക്കുക. കാരണം അപഭ്രംശങ്ങളുണ്ടാവുന്നത് മാനുഷിക ബലഹീനതകൾ മൂലമാണ്.

എത്ര തകർന്നും ഉലഞ്ഞുമാണ് ജനം കുമ്പസാരക്കൂടിന്റെ പടി കയറി വരുന്നതെന്നറിയാമോ? ജീവിതത്തിൽ അറിഞ്ഞോ അറിയാതെയോ പറ്റിപ്പോയ പിഴവുകളുടെ, മറ്റാരും ഏറ്റെടുക്കാനില്ലാത്ത ഭാരങ്ങൾ ഒന്നിറക്കി വയ്ക്കാൻ എത്തുന്ന നിസ്സഹായരായ മനുഷ്യരാണവർ. പിഴവുകൾ മാത്രമല്ല, വേദനകളും സങ്കടങ്ങളും പരാതികളും പരാധീനതകളും രോഗദുരിതങ്ങളുമൊക്കെ ചോർന്നൊലിച്ചു വീഴാറുള്ള ഇടം കൂടിയാണ് കുമ്പസാരക്കൂട്. അഭയം തേടി വരുന്ന അത്തരം മനുഷ്യരുടെ ഉള്ളിലേക്ക് കുമ്പസാരമാണ് ലോകത്തിലെ ഏറ്റവും വലിയ തിന്മയെന്നവണ്ണം വിഷം കുത്തി വയ്ക്കുന്നതെന്തിനാണ്?

ഫ്രാൻസിസ് മാർപ്പാപ്പയുടെ ജീവചരിത്രം പരിശോധിച്ചാലറിയാം, കുമ്പസാരമെന്ന കൂദാശ ഇല്ലായിരുന്നുവെങ്കിൽ ഒരു ഫ്രാൻസിസ് പാപ്പയെ ഒരുപക്ഷേ ലോകത്തിനു ലഭിക്കുമായിരുന്നില്ല. ഒരു കുമ്പസാരം കൊണ്ട് ആത്മഹത്യയുടെ വക്കിൽ നിന്നു രക്ഷപെട്ടവരുണ്ട്. ആസക്തികളുടെ പിടിയിൽ നിന്നു മോചിതരായവരുണ്ട്. ദു:ശ്ശീലങ്ങളെ തോൽപ്പിച്ചവരുണ്ട്. തകർന്നു പോകാമായിരുന്ന കുടുംബങ്ങളെ പിടിച്ചു നിർത്തിയവരുണ്ട്. നിരാശയും രോഗവും ദുരിതവും വിട്ടൊഴിഞ്ഞവരുണ്ട്. കുമ്പസാരമെന്ന കൂദാശയിൽ നിന്നു കൃപ സ്വീകരിച്ച് ദൈവത്തിലേക്കും ജീവിതത്തിലേക്കും സ്വപ്നങ്ങളിലേക്കും മടങ്ങിപ്പോയ അനേകായിരം മനുഷ്യരുണ്ട്. മുന്നിൽ വന്നു മുട്ടുകുത്തി പറ്റിപ്പോയ വീഴ്ചകളെക്കുറിച്ച് തൊണ്ടയിടറിയും കണ്ണുനനഞ്ഞും അവർ പറഞ്ഞൊപ്പിക്കുമ്പോൾ സഹതാപവും അലിവും സ്നേഹവും മാത്രമേ തോന്നാറുള്ളൂ ക്രിസ്തുവിന്റെ ഛായയുള്ള നല്ല പുരോഹിതർക്ക്. മറിച്ചെന്തെങ്കിലും തോന്നുന്നത് സീസറിന്റെ രൂപവും ലിഖിതവുമുള്ള കള്ളനാണയങ്ങൾക്കാണ്. എല്ലാ കമ്മട്ടത്തിലുമുണ്ടല്ലോ പണിക്കുറവുള്ള കള്ളനാണയങ്ങൾ!

ഓർമ്മപ്പെരുനാളിന്റെ സമാപനാശീർവാദത്തിനു തൊട്ടു മുമ്പ് കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ തിരുമേനി സങ്കടത്തോടും ആശങ്കയോടും കൂടി പറഞ്ഞു നിർത്തിയ അവസാന വാചകം ഉള്ളിൽ മായാതെ കിടക്കുന്നു, 'സഭയ്ക്കെന്തെങ്കിലും പ്രശ്നം വരുമ്പോൾ ചോദ്യം ചെയ്യപ്പെടുന്നത് മാനുഷിക ബലഹീനതകളല്ല, മറിച്ച് സഭയുടെ അസ്തിത്വവും ദൈവവിശ്വാസവും കൂദാശകളുമൊക്കെയാണ്. 'അദ്ദേഹം ചൂണ്ടിക്കാട്ടിയ ആ അപകടത്തെയും നീതിനിഷേധത്തെയും തരണം ചെയ്യുക എന്നതാണ് സഭയ്ക്ക് ഇന്നുള്ള വെല്ലുവിളി.

കുറ്റം ചെയ്തവർ ആരായാലും വിചാരണ നേരിട്ട് മാതൃകാപരമായി ശിക്ഷിക്കപ്പെടണം. യഥാർത്ഥത്തിൽ ഇരയാക്കപ്പെട്ടവർക്ക് നീതിയും ആശ്വാസവും സംരക്ഷണവും ലഭിക്കുകയും വേണം. സഭ അതിനൊന്നും ഒരു ശതമാനം പോലും എതിരല്ല. ഇത്തരം വീഴ്ചകളോട് വിട്ടുവീഴ്ചയില്ലാത്ത അസഹിഷ്ണുത പുലർത്തുക എന്നതു തന്നെയാണ് സഭയുടെ നിലപാട്.

പക്ഷെ വികലമായ വിശകലനങ്ങളുടെയും അന്ധമായ വിമർശനങ്ങളുടെയും മുൻഗണനകൾ കുറ്റവാളിയിൽ നിന്നും ഇരയാക്കപ്പെട്ടവരിൽ നിന്നും മാനുഷികമായ ബലഹീനതകളിൽ നിന്നും വ്യതിചലി(പ്പി)ച്ച്, ഒരു സമൂഹം പവിത്രമായ കരുതുന്ന വിശ്വാസത്തിനു മേലുള്ള ബോധപൂർവ്വമായ ഒരധിനിവേശവും അവഹേളനവുമായി പരിണമിക്കുന്നത് പുതിയ കുരിശുയുദ്ധങ്ങൾക്കു വഴിതെളിച്ചേക്കാം. വർഗ്ഗീയതയും മതവിദ്വേഷവും ഭിന്നതയും വിതച്ച് കലാപങ്ങൾ കൊയ്തെടുത്ത സംസ്കാരങ്ങളൊന്നും അധിക കാലം നിലനിന്നിട്ടില്ലെന്നും ആധിയോടെ നമുക്ക് ഓർമ്മിക്കാം. 'വിമർശിച്ചു മുറിവേൽപ്പിക്കുന്നതാണ് ഇന്നിന്റെ ഏറ്റവും വലിയ ശാപ'മെന്ന് അഭിപ്രായപ്പെട്ട ബോബി ജോസ് കട്ടികാട് അച്ചന്റെ വാക്കുകൾ കൂടി ഇപ്പോൾ ഓർമ്മിക്കുന്നു.

# ആയിരങ്ങൾ അനുഗ്രഹസായൂജ്യം തേടി...



# ദൈവദാസൻ മാർ ഇവാനിയോസ് ദൈവത്തിന്റെ സമ്മാനം



**ദൈവദാസൻ മാർ ഇവാനിയോസിന്റെ**
65-ാം ഓർമപ്പെരുന്നാളിനോടനുബന്ധിച്ച് അർപ്പിച്ച വിശുദ്ധ കുർബാനമദ്ധ്യേ കൊളോൺ ആർച്ച്ബിഷപ് **കർദിനാൾ റെയ്നർ മരിയ വോൽകി** നൽകിയ സന്ദേശത്തിൽനിന്ന്...

അമ്പത് വർഷങ്ങൾക്ക് മുമ്പ് നടന്ന രണ്ടാം വത്തിക്കാൻ സൂനഹദോസിന്റെ സമയത്ത് അന്നത്തെ കൊളോൺ ആർച്ച് ബിഷപ്പായിരുന്ന കർദിനാൾ ജോസഫ് ഫ്രിൻജ്സും കാതോലിക്കോസായിരുന്ന മാർ ഗ്രിഗോറിയോസും തമ്മിൽ റോമിൽ ആരംഭിച്ച സൗഹൃദം ജർമനിയിലും ഇന്ത്യയിലും ഇന്നും ധാരാളം ഫലങ്ങൾ പുറപ്പെടുവിക്കുന്നുണ്ട്. സൗഹൃദം, ഐകദാർഢ്യം, വിവിധ മേഖലകളിലുള്ള പരസ്പരസഹകരണം എന്നിവ അവയിൽ ചിലതാണ്. രണ്ട് രാജ്യങ്ങളിലായി വ്യത്യസ്തമായ സംസ്കാരവും ആരാധനാക്രമവും പിന്തുടരുന്ന വിശ്വാസികളുടെ  വിശ്വാസസാക്ഷ്യവും ആഴമായ ഭക്തിയും ഇരുകൂട്ടരുടെയും കാഴ്ചപ്പാടുകളുടെ ചക്രവാളങ്ങൾ വികസിപ്പിക്കാനും ഈ സൗഹൃദത്തിന് ശക്തി പകരാനും കാരണമായിട്ടുണ്ട്.

ഒരു വ്യക്തിക്ക് ഒറ്റയ്ക്ക് നയിക്കാവുന്ന ഒന്നല്ല വിശ്വാസജീവിതമെന്നും വ്യത്യസ്തമായ സംസ്കാരങ്ങളും ഭാഷകളും പാരമ്പര്യങ്ങളും ആരാധനാക്രമങ്ങളും ഉണ്ടെങ്കിലും എല്ലാ ക്രൈസ്തവരുടെയും ഐക്യം ക്രിസ്തു ആഗ്രഹിക്കുന്നുണ്ടെന്നും മനസിലാക്കിയ മഹാനായ ഒരു മനുഷ്യന്റെയും ബിഷപ്പിന്റെയും ഓർപ്പെരുന്നാളാണ് നാമിന്ന് ആചരിക്കുന്നത്. നിർണായകമായ ഒരു കാലഘട്ടത്തിൽ മാർ ഇവാനിയോസിനെ സഭയ്ക്ക് നൽകിയതിന്, ഈ ഓർമ ആചരണത്തിലൂടെ നാം ദൈവത്തിന് നന്ദി പ്രകാശിപ്പിക്കുകയാണ് ചെയ്യുന്നത്. നമുക്ക് മുമ്പേ കടന്നുപോയവരോട് നമുക്ക് പകരപ്പെട്ട വിശ്വാസത്തെപ്രതി നാം കടപ്പെട്ടിരിക്കുന്നു എന്ന് ഈ ഓർമ ആചരണം നമ്മെ അനുസ്മരിപ്പിക്കുന്നു. നമുക്ക് മുമ്പേ പോയവർ വിശ്വസിക്കുകയും ആ വിശ്വാസം കൈമാറുകയും ചെയ്തതുകൊണ്ടാണ് നാം ഇന്നും വിശ്വാസികളായി തുടരുന്നത്.

മാതാപിതാക്കളിൽനിന്നോ അധ്യാപകരിൽനിന്നോ അജപാലകരിൽനിന്നോ അവർക്ക് ലഭിച്ച വിശ്വാസം സത്യവും ജീവനും സ്നേഹവും നിറഞ്ഞതാണെന്ന് അവർ മനസിലാക്കുകയും അനുഭവിക്കുകയും ചെയ്തു. അങ്ങനെ, അവരും ഈ വിശ്വാസം സ്വീകരിക്കുകയും യേശുക്രിസ്തുവിനോടും പിതാവിനോടും ആഴമായ ബന്ധം പുലർത്തിക്കൊണ്ട് വിശ്വസ്തതയോടെ ജീവിക്കുകയും മക്കൾക്കും കൊച്ചുമക്കൾക്കും അയൽക്കാർക്കും സുഹൃത്തുക്കൾക്കും ഈ വിശ്വാസം പകർന്ന് നൽകുകയും ചെയ്തു.

നമ്മുടെ വിശ്വാസത്തിന്റെ അടിസ്ഥാനം നമുക്ക് മുമ്പേ പോയവരാണ്. 2000 വർഷം പഴക്കമുള്ള ഒരു നീണ്ട ലൈനിന്റെ അറ്റത്താണ് നാം നിൽക്കുന്നത്. യേശുവിന്റെ മിഷൻ ആദ്യം പകർന്ന് ലഭിച്ചത് അപ്പസ്തോലന്മാർക്കാണ്. അന്നത്തെ യൂദയായിൽനിന്ന് കിഴക്ക് ഇന്ത്യയിലേക്കും പടിഞ്ഞാറ് റോമിലേക്കും അവർ സുവിശേഷവുമായി കടന്നുവന്നു. അങ്ങനെ തോമ്മാശ്ലീഹാ കേരളത്തിലേക്ക് വന്നു. രാജാക്കൻമാർ ആദിമ ക്രൈസ്തവരെ പീഡിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിൽ തന്നെയാണ് ക്രിസ്ത്യാനികൾ കൊളോണിയ അഗ്രിപ്പിനാ (ഇന്നത്തെ ജർമ്മനി)യിലേക്ക് സുവിശേഷവുമായി കടന്നുവന്നത്. അന്ന് വിശ്വാസം സ്വീകരിക്കുന്നതും അത് ഏറ്റുപറയുന്നതും അപകടകരമായിരുന്നു. ഇന്നും ഇന്ത്യയിൽ ഇത് സത്യമാണ്. ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും ക്രിസ്ത്യാനിയായി ജീവിക്കുന്നത് എത്രയോ അപകടകരമായ കാര്യമാണ്.

ക്രിസ്തുവിന്റെ സ്നേഹനിധിയായ പിതാവിനോടുള്ള വിശ്വാസത്തിൽ ഉറച്ചുനിൽക്കുകയും പരിശുദ്ധാത്മാവ് ഹൃദയങ്ങളിൽ തുറന്ന അപ്രതീക്ഷിത സാധ്യതകളോട് പ്രത്യുത്തരിക്കുകയും ചെയ്ത പൂർവികരോട് നാം നമുക്ക് ലഭിച്ച വിശ്വാസത്തിന് കടപ്പെട്ടിരിക്കുന്നു. അവരിൽ പലരും നാൽക്കവലകളിൽ നിന്നവരാണ്. ഒന്നല്ലെങ്കിൽ മറ്റൊരു വഴി തിരഞ്ഞെടുക്കേണ്ട സമയമായിരുന്നു അത്. സഭയുടെ ഉത്തരവാദിത്വപ്പെട്ട നേതാക്കളായിരുന്ന അവരുടെ തീരുമാനം പിന്നാലെ വന്ന നിരവധി ക്രൈസ്തവരുടെ ജീവിതത്തെ സ്വാധീനിക്കുന്ന നിർണായക ഘടകമായി മാറി. കേരളത്തിലെ ക്രൈസ്തവർ, പ്രത്യേകിച്ചും സീറോ മലങ്കര സഭയിലെ കത്തോലിക്കർ തങ്ങളുടെ വിശ്വാസത്തിന് മാർ ഇവാനിയോസിനോട് പ്രത്യേകമാം വിധം കടപ്പെട്ടിരിക്കുന്നു. വിശ്വാസത്തിന്റെ ശക്തനായ സാക്ഷിയും സഭയുടെ നിർണായ വഴിത്തിരിവിൽ ശക്തനായ നേതാവുമായിരുന്നു മാർ ഇവാനിയോസ്.

90 വർഷങ്ങൾക്ക് മുമ്പ് തന്റെ സഹോദര ബിഷപ്പുമാരോട് ചേർന്നുകൊണ്ട് മലങ്കര കത്തോലിക്ക സഭയെ റോമൻ കത്തോലിക്ക സഭയുടെ കൂട്ടായ്മയിൽ ചേർത്തുകൊണ്ട് അദ്ദേഹം നിർണായകമായ ഒരു തീരുമാനമെടുത്തു. അന്നത്തെ എന്നതുപോലെ ഇന്നും നിരവധി ക്രൈസ്തവരുടെ ജീവിതത്തിൽ നിർണായക സ്വാധീനം ചെലുത്തുന്ന തീരുമാനമായിരുന്നു അത്. അതുകൊണ്ട് മാർ ഇവാനിയോസിന്റെ 65-ാം മരണത്തിരുനാൾ ആചരിക്കുന്ന ഈ സമയം നമ്മുടെ വിശ്വാസത്തിന് വേണ്ടിയും സഭയെ ഇന്നത്തെ നിലയിൽ ആക്കുന്നതിന് വേണ്ടിയും ഉത്തരവാദിത്വം ഏറ്റെടുത്തവരെ അനുസ്മരിക്കുവാനുള്ള  അവസരമാണ്.

സഭയിൽ ഒരാൾ നേതാവാകുന്നത് അയാളുടെ കഴിവിന്റെ അടിസ്ഥാനത്തിലല്ല. പരിശുദ്ധാത്മാവാണ് സഭാനേതാക്കൻമാരെ തിരഞ്ഞെടുക്കുന്നതെന്ന് വിശുദ്ധ പൗലോസ് ഉറച്ചു വിശ്വസിച്ചിരുന്നു. പരിശുദ്ധാത്മാവാണ് എന്നെ സഭയിലെ ഒരു അധികാരിയായി തിരഞ്ഞെടുത്തതെങ്കിൽ എന്റെ ഉത്തരവാദിത്വം ദൈവം ആഗ്രഹിക്കുന്ന രീതിയിൽ ചെയ്യുവാൻ അതെന്നെ കടപ്പെടുത്തുന്നു. പരിശുദ്ധാത്മാവിനായി എന്നെ തുറന്നുകൊടുക്കേണ്ടതും എല്ലാ തീരുമാനങ്ങളിലും ദൈവഹിതം അന്വേഷിക്കേണ്ടതും എന്റെ കടമയായി മാറുന്നു.

എന്റെ തീരുമാനങ്ങളും പ്രവർത്തനങ്ങളും ആത്യന്തികമായി ദൈവത്തിലേക്ക് അടുപ്പിക്കുന്നതാണോ അതോ ദൈവത്തിൽനിന്ന് അകറ്റുന്നതാണോ എന്ന് ഞാൻ ആത്മശോധന ചെയ്യണം. ഒരു ബിഷപ്പെന്ന നിലയിൽ ഞാൻ പരിശുദ്ധാത്മാവിന്റെ ഉപകരണമാണ്. എന്നാൽ ബിഷപ്പുമാർ മാത്രമല്ല സഭാനേതാക്കൾ. പൗലോസ് ശ്ലീഹ തന്റെ ലേഖനത്തിൽ 'ഹെഡ്മെൻ' എന്ന് അഭിസംബോധന ചെയ്യുന്നത് വൈദികരെയും ബിഷപ്പുമാരെയും അല്ല. നിങ്ങളിൽ പലരും ഇടവകകളിലും ചെറുതും വലുതുമായ മറ്റ് സമൂഹങ്ങളിലും ഉത്തരവാദിത്വങ്ങൾ വഹിക്കുന്നവരാണ്. നിങ്ങൾ പാരിഷ് കൗൺസിൽ അംഗമോ, മാതൃവേദിയുടെ ഭാരവാഹിയോ പ്രാർഥനാ ഗ്രൂപ്പിലെയോ ഇടവക കൂട്ടായ്മയിലെയോ അംഗമോ, അല്ലെങ്കിൽ സാമൂഹ്യ പ്രവർത്തന ഗ്രൂപ്പിലെ അംഗമോ ആണെങ്കിൽ വിശുദ്ധ പൗലോസ് പറയുന്ന ഈ വാക്കുകൾ നിങ്ങൾക്കും ബാധകമാണ്. "നിങ്ങളെയും അജഗണം മുഴുവനെയുംപറ്റി നിങ്ങൾ ജാഗരൂകരായിരിക്കുവിൻ. കർത്താവു സ്വന്തം രക്തത്താൽ നേടിയെടുത്ത ദൈവത്തിൻെറ സഭയെ പരിപാലിക്കാൻ പരിശുദ്ധാത്മാവ് നിയോഗിച്ചിരിക്കുന്ന അജപാലകരാണു നിങ്ങൾ" (അപ്പ. പ്രവ. 20:28). പരിശുദ്ധാത്മാവിനാൽ ഉത്തരവാദിത്വം ഏൽപ്പിക്കപ്പെട്ട നമുക്ക് സഭാസമൂഹത്തിന്റെ മുഴുവൻ ഉത്തരവാദിത്വമുണ്ട്.

നമ്മുടെ ചെറിയ സമൂഹത്തിന്റേയോ ചുറ്റുപാടുകളുടെയോ ഇടവകയുടെയോ രൂപതയുടെയോ മാത്രം താൽപര്യങ്ങൾ പരിഗണിക്കുന്നവരായി മാറരുത്. ഇത്തരത്തിലുള്ള സ്വാർത്ഥത, ഒരു അൾസർ പോലെ സമൂഹത്തെ രോഗഗ്രസ്തമാക്കും. മുഴുവൻ ദൈവജനത്തെയും കരുതുന്ന നേതാക്കളായി മാറുവാൻ വിശുദ്ധ പൗലോസ് ഉദ്ബോധിപ്പിക്കുന്നു. നമ്മൾ ചെറിയ ഗ്രൂപ്പുകളിൽ പ്രവർത്തിക്കുമ്പോൾ പോലും ചെയ്യുന്നതും ചെയ്യാത്തതുമായ കാര്യങ്ങൾ സഭയെ മുഴുവൻ ബാധിക്കുന്നതായി മനസിലാക്കണം.

മാർ ഇവാനിയോസിന്റെ പ്രവർത്തനങ്ങളിൽ നിന്ന് ഇത് നമുക്ക് മനസിലാക്കാം. പിതാവ് യേശുവിന്റെ ഹിതം മനസിലാക്കിക്കൊണ്ട് സഭയെ മുഴുവൻ പരിഗണിച്ചു. അതുകൊണ്ട് ഉത്തരവാദിത്വം ഏറ്റെടുത്തുകൊണ്ട് സഭാസമൂഹത്തെ മുഴുവനായി പരിഗണിക്കുക. ഇത് നമ്മുടെ സഭയാണെന്ന് നമുക്ക് അവകാശപ്പെടാൻ സാധിക്കില്ല, കാരണം ഇത് കർത്താവായ യേശു ക്രിസ്തുവിന്റെ സഭയാണ്. പലപ്പോഴും 'എന്റെ രൂപത', 'എന്റെ ഇടവക' , 'എന്റെ കൂട്ടായ്മ' തുടങ്ങിയ വാക്കുകൾ പറയാനുള്ള പ്രലോഭനത്തിൽ നേതാക്കൾ വീണു പോകാറുണ്ട്. ഈ കാര്യത്തിലും മാർ ഇവാനിയോസ് നമുക്ക് ഒരു റോൾ മോഡലാണ്.

"നിങ്ങളെയും അജഗണം മുഴുവനെയുംപറ്റി നിങ്ങൾ ജാഗരൂകരായിരിക്കുവിൻ" എന്ന പൗലോസ് ശ്ലീഹായുടെ ആഹ്വാനം ഇത്തരമൊരു ചിന്ത കൂടി നൽകുന്നു. 'എന്നെത്തന്നെ നോക്കുക'– സമൂഹം മുഴുവനെയും കുറിച്ച് ജാഗരൂകത പുലർത്തുന്നതുപോലെ തന്നെ പ്രധാനപ്പെട്ടതാണ് എന്നെക്കുറിച്ച് കരുതലുള്ളവനായിരിക്കുക എന്നുള്ളത്. എല്ലാവർക്കുമുള്ള അടിസ്ഥാന പ്രമാണമായി ക്രിസ്തു പഠിപ്പിച്ച കൽപ്പനയുടെ നേതാക്കൾക്കുള്ള ഭാഷ്യമാണിത്. സ്വന്തം കാര്യം നോക്കാത്ത ഒരു വ്യക്തിക്ക്, തന്നെത്തന്നെ സ്നേഹിക്കാത്ത വ്യക്തിക്ക്, മറ്റുള്ളവരെയും നന്നായി പരിഗണിക്കുവാൻ സാധിക്കുകയില്ല.

വളരെ അപൂർവമായാണ് വിഭാഗീയതയെ അതിജീവിച്ചുകൊണ്ട് ഐക്യവും കൂട്ടായ്മയും സ്ഥാപിക്കുന്നവർ ജന്മമെടുക്കുന്നത്. അങ്ങനെയുള്ള മനുഷ്യർ ദൈവത്തിന്റെ സമ്മാനമാണ്. മാർ ഇവാനിയോസ് അപ്രകാരമുള്ള ഒരു സമ്മാനമായിരുന്നു. മാർ ഇവാനിയോസ് വിഭാഗീയതയെ അതിജീവിച്ചുകൊണ്ട് ഐക്യവും കൂട്ടായ്മയും സാധ്യമാക്കി. ഐക്യം എന്നാൽ ഐകരൂപ്യം അല്ല, മറിച്ച് സീറോ മലങ്കര സഭ ആഗോള കത്തോലിക്ക സഭയുടെ ഭാഗമാകണം എന്നാണ് മാർ ഇവാനിയോസ് ആഗ്രഹിച്ചത്.

അതുവഴി 2000 വർഷത്തെ പാരമ്പര്യമുള്ള ഭാരതസഭയുടെ സംസ്കാരവും പാരമ്പര്യവും ആരാധനക്രമവും നഷ്ടപ്പെടുത്തുകയോ അടിയറവയ്ക്കുകയോ ചെയ്യാതെ അപ്പസ്തോലിക പിന്തുടർച്ചവകാശമുള്ള വലിയൊരു നദിയുടെ ഭാഗഭാക്കാക്കുവാനാണ് മാർ ഇവാനിയോസ് ആഗ്രഹിച്ചത്. തുല്യ പദവിയുള്ള സഭകളുടെ കൂട്ടായ്മ, നാനാത്വത്തിലെ ഏകത്വം എന്നിവയായിരുന്നു സഭകളെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ കാഴ്ചപ്പാട്. അദ്ദേഹം അതിൽ വിജയിച്ചു. വിവിധ സംസ്കാരങ്ങളിലുള്ള സഭകളുടെ വൈവിധ്യത്തെ ഔദ്യോഗികമായി അംഗീകരിച്ച രണ്ടാം വത്തിക്കാൻ കൗൺസിൽ നടക്കുന്നതിന് മുപ്പത് വർഷം മുമ്പാണ് മാർ ഇവാനിയോസ് ഇതിൽ വിജയിച്ചത്. മാർ ഇവാനിയോസ് ഒറ്റയ്ക്കല്ല ഇത് സാധ്യമാക്കിയത് എന്ന ബോധ്യത്തോടുകൂടെയാണ് നാം ഇന്ന് പിതാവിന്റെ ഓർമ ആചരിക്കുന്നത്. മറ്റ് ബിഷപ്പുമാരും വൈദികരും സീറോ മലങ്കര കത്തോലിക്ക സഭയിലെ മറ്റ് വിശ്വാസികളും അദ്ദേഹത്തിന്റെ പിന്നിൽ അണിനിരന്നു. ഐക്യവും കൂട്ടായ്മയും സഭാ സമൂഹത്തിന്റെ മുഴുവൻ ഉത്തരവാദിത്വമാണ്. അവസാനമായി, ഐക്യത്തിന്റെയും കൂട്ടായ്മയുടെയും മൂല്യം നമ്മൾ തിരിച്ചറിഞ്ഞില്ലെങ്കിൽ അത് എപ്പോൾ വേണമെങ്കിലും നശിപ്പിക്കപ്പെടാം. അതകൊണ്ട് ഒരോ ദിവസവും നാം അതിനായി പരിശ്രമിക്കണം.




# ആനന്ദിച്ചാഹ്ലാദിക്കുവിൻ (മത്താ 5,12)



## പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപാപ്പായുടെ പുതിയ ശ്ലൈഹിക പ്രബോധനത്തിന്റെ ഒരു അവലോകനം

റവ. ഫാ. ഗീവർഗീസ് ചേടിയത്ത്

നാമെല്ലാം വിശുദ്ധിയിലേക്ക് വിളിക്കപ്പെട്ടവരാണ് (ലേവ്യ 11, 44; 1പത്രോ 1,16; 1തെസ്സ 4,3). "എന്റെ മുമ്പിൽ വ്യാപരിക്കുക, കുറ്റമറ്റവനായി വർത്തിക്കുക" എന്നാണ് ദൈവം അബ്രഹാമിനോട് പറഞ്ഞത് (ഉത്പ 17,1). നാമെല്ലാം തന്റെ തിരുമുമ്പിൽ സ്നേഹത്തിൽ വിശുദ്ധരും കുറ്റമറ്റവരുമായിരിക്കാൻ ദൈവം നമ്മെ മുൻകൂട്ടി തെരഞ്ഞെടുത്തിരിക്കുന്നു (എഫേ 1,4).

വിശുദ്ധിയിലേക്കുള്ള വിളി മെത്രാനോ, വൈദികനോ, സന്യസ്തർക്കോ മാത്രം നീക്കി വച്ചിരിക്കുന്ന ഒന്നല്ല. യേശുക്രിസ്തുവിൽ സ്നാനപ്പെട്ടവർക്കെല്ലാം ദൈവത്തിന്റെ വിശുദ്ധിയിൽ ഭാഗഭാഗിത്വം ലഭിക്കുന്നു. എല്ലാ ജീവിതാവസ്ഥകളിൽ ഉള്ളവരും തങ്ങളുടെ ദൗത്യം ദൈവമുമ്പാകെ സന്തോഷത്തോടും ആത്മാർഥതയോടും അർപ്പണ മനോഭാവത്തോടും സഹകരണത്തോടും കൂടെ ചെയ്യുമ്പോൾ, വിശുദ്ധീകരിക്കപ്പെടുന്നു. എല്ലാ ജീവിതസാഹചര്യങ്ങളിലും ദൈവോന്മുഖമായി തുറവി ഉള്ളവരായി, ദൈവാത്മാവിന് സ്വയം സമർപ്പിച്ചുകൊണ്ട് ജീവിക്കുന്നവർ, വിശുദ്ധിയിൽ വളരുന്നു. തങ്ങളിലുള്ള പരിശുദ്ധാത്മാവിന്റെ കൃപയെ ഉജ്ജ്വലിപ്പിച്ചുകൊണ്ട്, ദൈവത്തോട് ചേർന്നു ജീവിക്കുന്നവരെല്ലാം വിശുദ്ധരായി തീരുകയാണ്.

നമുക്കു മുമ്പേ സാക്ഷികളുടെ വൻനിരയുണ്ട് (എബ്രാ 12,1). കുറവുകളും പോരായ്മകളും പ്രലോഭനങ്ങളും പരീക്ഷണങ്ങളുമുള്ള ഈ ലോകത്തിൽ അവർ തങ്ങളുടെ ലക്ഷ്യം മുമ്പിൽ കണ്ട് പിമ്പിലുള്ള വയെ വിസ്മരിച്ച് നല്ല ഓട്ടം ഓടി വിജയകിരീടം പ്രാപിച്ചു. അതുപോലെ നമ്മോടൊത്തു ജീവിക്കുന്ന നമ്മുടെ മാതാപിതാക്കളും സഹോദരങ്ങളുമെല്ലാം ഈ ലക്ഷ്യം കൺമുമ്പിൽ കണ്ടുകൊണ്ട് ജീവിക്കുന്ന സജീവ മാതൃകകളാണ്. വിശുദ്ധിയിലേക്കുള്ള നമ്മുടെ ഓട്ടത്തിൽ നാം ഒറ്റയ്ക്കല്ല. നമുക്കുമുമ്പേ കടന്നുപോയവർ നമ്മോടൊത്തുണ്ട്. അവർ നമുക്കു ചുറ്റുംനിന്ന് നമ്മെ സംരക്ഷിക്കുകയും കർത്താവിന് സമർപ്പിക്കുകയും ചെയ്യുന്നു. മക്കളെ ദൈവസ്നേഹത്തിൽ വളർത്തുന്ന മാതാപിതാക്കൾ, അവരെ പുലർത്താൻ അനുദിനം പാടുപെടുന്നവർ, രോഗികൾ, പ്രായമായവരെ സന്തോഷപൂർവം പരിപാലിക്കുന്നവർ, മുഖത്തുനിന്ന് പുഞ്ചിരി വറ്റിപ്പോകാത്ത സന്യസ്തർ എന്നു തുടങ്ങി, നമ്മുടെ ചുറ്റുമുള്ള ദൈവമക്കളെല്ലാം വിശുദ്ധിയിൽ വളരുന്നവരാണ്.

പലപ്പോഴും പലരും തങ്ങളിൽ തന്നെ ശ്രദ്ധ കേന്ദ്രീകരിച്ച്, തങ്ങളുടെ കുറവുകളും പോരായ്കകളും എണ്ണിക്കൊണ്ട്, ജീവിക്കുന്നവരാണ്. അതിനുപകരം, ദൈവകേന്ദ്രീകൃതമായി

ജീവിക്കാൻ ശ്രമിച്ചാൽ, വിശുദ്ധിയിൽ അതിവേഗം പുരോഗമിക്കും. നമ്മുടെ ബലഹീനത ഏറ്റുപറഞ്ഞുകൊണ്ട് യേശുവിന്റെ കുരിശിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുക. അവിടുന്ന് പീഡ അനുഭവിച്ചവനും മഹത്വീകൃതനുമാണ്. ദൈവം തന്റെ സഭയിൽ വിശുദ്ധീകരണത്തിന് നിരവധി മാർഗങ്ങൾ നമുക്കായി സജ്ജീകരിച്ചിരിക്കുന്നു: തിരുലിഖിതം, കൂദാശകൾ, വിശുദ്ധ സ്ഥലങ്ങൾ, വിശുദ്ധ വസ്തുക്കൾ, സജീവ സമൂഹങ്ങൾ, വിശുദ്ധരുടെ സാക്ഷ്യം തുടങ്ങിയവ നമ്മെ ചുറ്റി നിൽക്കുന്നു.



ചെറിയ കാര്യങ്ങളും നിസ്സാര സംഗതികളും അവഗണിക്കാതെ, അവയൊക്കെ നന്നായി ചെയ്യാൻ കഴിഞ്ഞാൽ, നാം വിശുദ്ധിയിൽ വളരുകയാകും. സുവിശേഷ പ്രഘോഷണത്തിന്, നമ്മുടെ കർത്താവിന് സാക്ഷ്യം വഹിക്കുന്നതിന്, ഓരോ വിശ്വാസിയും വിളിക്കപ്പെട്ടിരിക്കുന്നു. നമ്മുടെ കർത്താവിന്റെ ജീവിതത്തിലെ വിവിധ രംഗങ്ങൾ ജീവിതത്തിൽ പകർത്തുകയാണ് വിശുദ്ധി. കർത്താവുമായി ഒന്നുചേർന്നുകൊണ്ട് അവിടുത്തെ ജീവിത രഹസ്യങ്ങൾ നാം അനുസ്മരിക്കുന്നു. കർത്താവിന്റെ മരണത്തോടും ഉത്ഥാനത്തോടും ഒന്നുചേർന്നു കൊണ്ടാണ് നാമിതു നിർവഹിക്കുന്നത്. യേശുവിന്റെ നിഗൂഢജീവിതം, സമൂഹത്തിലെ ജീവിതം, പാർശ്വവൽക്കരിക്കപ്പെട്ടവരോടുള്ള സാമീപ്യം, ദരിദ്രജീവിതം, സ്വയം ശൂന്യനാക്കിക്കൊണ്ടുള്ള സ്നേഹ ജീവിതം എന്നിവയൊക്കെ അനുകരണാർഹമാണ്. പരിശുദ്ധാത്മാവിനാൽ നയിക്കപ്പെടാൻ നാം വിട്ടുകൊടുക്കുമ്പോൾ, അവിടുന്ന് നമ്മെ പവിത്രീകൃതരാക്കും. നാമോരോരുത്തരുടെയും ജീവിതത്തിലൂടെ ലോകത്തോട് സംസാരിക്കാൻ ദൈവം ഇടയാക്കും.

ദൈവരാജ്യവും ദൈവനീതിയും വളരാൻ ഉതകുന്നതാകണം നമ്മുടെ ജീവിതവും പ്രവത്തനങ്ങളും (മത്താ 6,33). സ്നേഹവും നീതിയും സമാധാനവും സാഹോദര്യവും നിറഞ്ഞ രാജ്യം കെട്ടിപ്പടുക്കാനുള്ള ദൗത്യത്തിൽ നാമും പങ്കുചേരണം. സേവനം ആവശ്യപ്പെടുമ്പോൾ അതിൽനിന്ന് ഓടിയകലുന്നത്, മറ്റുള്ളവരുമായി ഇടപഴകേണ്ടപ്പോൾ നിശ്ശബ്ദതയിൽ മറഞ്ഞിരിക്കുന്നത്, വിശുദ്ധിയല്ല. പ്രാർഥനയും പ്രവർത്തനവും, അർപ്പണവും നിശ്ശബ്ദതയും ഏകാന്തതയും എല്ലാം കൂട്ടിയിണക്കി കൊണ്ടുപോകുന്നതാണ് വിശുദ്ധി. ''എന്റെ ആന്തരിക ശാന്തതയ്ക്കു വേണ്ടിയും മനപ്പതർച്ച ഇല്ലാതിരിക്കാൻ വേണ്ടിയും ഞാൻ ഏറ്റെടുത്ത കർത്തവ്യം ഉപേക്ഷിക്കുന്നു. എനിക്ക് വിശുദ്ധി പ്രാപിക്കണം'' എന്നൊക്കെ പറയുന്നത് കാപട്യമാണ്. കർമനിരതമായ ജീവിതത്തിലൂടെ, ദൈവാത്മാവ് നയിക്കുന്ന പാതയിലൂടെ, വിശുദ്ധി പ്രാപിക്കാനാകും. വിശുദ്ധിയിൽ വളരുന്നതനുസരിച്ച്, കൂടുതൽ സദ്ഫലങ്ങൾ പുറപ്പെടുവിക്കാൻ പരിശുദ്ധാത്മാവ് നമ്മെ ശക്തരാക്കും.

എന്താണ് വിശുദ്ധി എന്ന് മലയിലെ പ്രസംഗത്തിൽ നമ്മുടെ കത്താവ് വ്യക്തമാക്കിയിട്ടുണ്ട് (മത്താ 5,3-12). ഇത് ധ്യാനിച്ച്, ജീവിതത്തിൽ പകർത്താൻ ശ്രമിക്കുക. ഇതിൽ ക്രിസ്തുചിത്രം തെളിഞ്ഞു നിൽക്കുന്നു. ഭാഗ്യവാൻ, സന്തുഷ്ടൻ എന്ന് ഇവിടെ പറഞ്ഞിരിക്കുന്നത്, വിശുദ്ധൻ എന്നതിന്റെ പര്യായമായെടുക്കാം. ഒഴുക്കിനെതിരെ നീന്താനുള്ള ആഹ്വാനമാണ് അഷ്ടസൗഭാഗ്യങ്ങൾ നൽകുന്നത്. അതോടു ചേർന്നു വായിക്കേണ്ടതാണ് മത്തായി 25-ാം അധ്യായം (25, 31-46). അതായത്, പരസ്നേഹ പ്രവൃത്തികൾ. വിശുദ്ധിയിൽ വളരാൻ അവ അത്യന്താപേക്ഷിതമാണ്. സുവിശേഷപാത തെരഞ്ഞെടുക്കുകയും അതിലൂടെ ചരിക്കുകയും ചെയ്യുന്നതാണ് വിശുദ്ധി. മിശിഹായുടെ മുഖം ധ്യാനിക്കുന്നതോടൊപ്പം, ആ മുഖം മറ്റുള്ളവരിൽ, പ്രത്യേകിച്ച് ആവശ്യക്കാരിലും ദരിദ്രരിലും കാണാൻ കഴിയുന്നതാണ് വിശുദ്ധി. ഓരോ മനുഷ്യവ്യക്തിയുടെയും മഹത്വം അംഗീകരിച്ച് സ്വീകരിക്കുന്നതാണ് വിശുദ്ധി. പ്രാർഥനയിലൂടെ ലഭിക്കുന്ന ഉൾക്കാഴ്ചയും ദർശനവും മറ്റുള്ളവരിലേക്ക് ഒഴുക്കാൻ സന്നദ്ധത കാട്ടിയാലേ വിശുദ്ധി നിലനിൽക്കുന്നു എന്നു പറയാനാകൂ. മറ്റുള്ളവരെപ്പറ്റി പരിഗണന ഇല്ലാത്ത പ്രാർഥനയും ജീവിതവും വിശുദ്ധിയുടെ പടവുകൾ കയറ്റുകയില്ല. ദൈവനാമത്തിൽ ചെയ്യുന്ന സത്പ്രവൃത്തി

കളാണ് ദൈവത്തിന് സ്വീകാര്യമായ ആരാധന. കാരുണ്യ പ്രവൃത്തികൾക്ക് നാം എത്രമാത്രം സന്നദ്ധരാണെന്നതിനെ ആശ്രയിച്ചാണ് നമ്മുടെ പ്രാർഥന അർഥവത്താകുന്നത്. യഥാർഥ ദൈവമക്കളാരെന്ന് അളക്കാനുള്ള അളവുകോലാണ് കാരുണ്യപ്രവൃത്തികൾ.

### ദൈവത്തിലുള്ള ആത്മധൈര്യം

വിശുദ്ധിയുടെ ഒരടയാളമാണ് ദൈവത്തിലുള്ള ആത്മ ധൈര്യം. ദൈവം നമ്മെ സ്നേഹിക്കുന്നു, നമ്മെ പരിപാലിക്കുന്നു, നിയന്ത്രിക്കുന്നു, നയിക്കുന്നു എന്ന ആഴമേറിയതും അടിയുറച്ചതും ഒരിക്കലും കുലുങ്ങാത്ത തുമായ ബോധ്യമാണത്. ജീവിതത്തിലെ ജയാപജയങ്ങളിലും തെറ്റിദ്ധാരണകളിലും പരാജയങ്ങളിലും ഒറ്റിക്കൊടുക്കലുകളിലും മറ്റുള്ളവരുടെ എതിർപ്പുകളിലും വിദ്വേഷങ്ങളിലും അടിപതറാതെ അടിയുറച്ചു നിൽക്കാൻ ഈ ആന്തരികശക്തി നമ്മെ പ്രാപ്തരാക്കുന്നു. "ദൈവം നമ്മോടു കൂടെയെങ്കിൽ, ആരാണ് നമുക്കെതിര്?" (റോമ 8,31). ഇതുമൂലം ഹൃദയസമാധാനവും ശാന്തതയും വിനീത ഭാവവുംനമുക്കുണ്ടാകുന്നു. അങ്ങനെ ദൈവത്തിൽ സമ്പൂർണവിശ്വാസം അർപ്പിച്ചവർക്ക്, മറ്റുള്ളവരോട് വിശ്വസ്തമായും ശാന്തമായും സ്നേഹമായും പെരുമാറാൻ കഴിയുന്നു. അവരുടെ വേദനകളിലും ദുരതങ്ങളിലും പ്രയാസങ്ങളിലും അവരോടൊപ്പം നിൽക്കാൻ കഴിയുന്നു. പരിശുദ്ധാത്മ ദാനമായ ഈ ആന്തരികശക്തി നമ്മെ ശാന്തരാക്കുന്നു. ന്യായധിപന്മാരെപ്പോലെ മറ്റുള്ളവരെ വിധിക്കാൻ നാം നാക്കു വളയ്ക്കുകയില്ല. മറ്റുള്ളവരുടെ നന്മയിൽ സന്തോഷിക്കാൻ നമുക്ക് സാധിക്കുന്നു.

### സന്തുഷ്ടഭാവം

വിശുദ്ധിയുടെ മറ്റൊരടയാളമാണ് സന്തുഷ്ടഭാവം. വിശുദ്ധരൊക്കെ സന്തുഷ്ടഭാവം പുലർത്തിയിരുന്നു. ഉള്ളിലെ ദൈവകൃപയിൽ നിന്നു വരുന്നതാണ് ആ മുഖപ്രസന്നത. കാര്യങ്ങളൊക്കെ പോസിറ്റീവായും പ്രതീക്ഷാനിർഭരമായും സന്തോഷമായും കാണാൻ അത് ഇടവരുത്തുന്നു. ഇപ്രകാരം പരിശുദ്ധാത്മാവിലുള്ള ആനന്ദമാണ് ക്രിസ്തീയ ജീവിതം (റോമ 14,17).

### സാക്ഷ്യത്തിനുള്ള ആവേശം

വിശുദ്ധിയുടെ മറ്റൊരടയാളമാണ് സാക്ഷ്യത്തിനുള്ള ആവേശം. "ഭയപ്പെടേണ്ട, ഞാനോ, ഇതാ, ലോകാവസാനം വരെ എല്ലാ നാളുകളും നിങ്ങളോടൊത്തുണ്ട്'' എന്ന കർതൃവചനം നമുക്ക് ബലവും ശക്തിയും പകരുന്നു (മത്താ 28,20). ശ്ലീഹന്മാരെ ഉത്തേജിപ്പിച്ച പരിശുദ്ധാത്മാവ് സുവിശേഷ പ്രഘോഷണത്തിന് നമ്മെയും ഉത്തേജിപ്പിക്കും. സുവിശേഷ സന്ദേശത്തിന്റെ സൗന്ദര്യം പകർന്നുകൊടുക്കാനുള്ള ധൈര്യവും ചങ്കൂറ്റവും തീക്ഷ്ണതയും ആവേശവും വിശുദ്ധിയുടെ ലക്ഷണമാണ്. ആത്മാവ് നമ്മെ ഉത്തേജിപ്പിക്കുമ്പോൾ, പിന്മാറാതെ ധൈര്യപൂർവം കർതൃകരം പിടിച്ചുകൊണ്ട് നാം മുന്നേറണം. ഫലം പുറപ്പെടുവിക്കുന്നത് അവിടുന്നു തന്നെയാണ്.

### വിശുദ്ധി മറ്റുള്ളവരോടൊത്ത്

വിശുദ്ധിയിലുള്ള വളർച്ച മറ്റുള്ളവരോടൊത്ത് സമൂഹത്തിലാണ് നടക്കേണ്ടത്. കുടുംബം, ഇടവക,




സന്ന്യാസസമൂഹങ്ങൾ എന്നിവിടങ്ങളിലെല്ലാം അംഗങ്ങൾ വിശുദ്ധിയിൽ വളരുന്നത് മറ്റുള്ളവരോടൊത്താണ്. ഇതിന് ഇടവകസമൂഹത്തിലെ ഭാഗഭാഗിത്വം അത്യന്താപേക്ഷിതമാണ്. ഒറ്റപ്പെട്ട് അടച്ചുപൂട്ടിയിരുന്ന് കുറേ ഭക്താഭ്യാസങ്ങൾ നടത്തുന്നതുവഴി വിശുദ്ധി പ്രാപിക്കാമെന്നു കരുതുന്നവരുണ്ട്. ചെറിയ പ്രാർഥനാകൂട്ടായ്മകളും മറ്റും നല്ലതുതന്നെ. എന്നാൽ ഇടവകയിലെ പൊതു ആരാധനയിൽ സംബന്ധിച്ച്, സഹകരണത്തോടെ ജീവിക്കുന്നതു വഴിയത്രേ നാം വിശുദ്ധിയിൽ വളരുന്നത്. സ്നേഹസമൂഹത്തിൽ, പരസ്പരം കരുതുന്ന സമീഹത്തിൽ, സാക്ഷ്യം നൽകുന്ന സമൂഹത്തിൽ, ഉത്ഥിതനായ കർത്താവ് സന്നിഹിതനായി വിശുദ്ധി വർഷിക്കുന്നു.

### നിരന്തരമായ ദൈവികസംസർഗം

വിശുദ്ധിയിൽ വളരുന്നതിന് ദൈവവുമായി നിരന്തര സമ്പർക്കം പുലർത്തണം. പ്രാർഥനയിൽ ഹൃദയം തുറന്നിടണം. പ്രാർഥന കൂടാതെ വിശുദ്ധിയില്ല. ആ പ്രാർഥനയ്ക്ക് വിവിധ രൂപഭാവങ്ങൾ ഉണ്ടാകാം. ദൈവത്തോടൊപ്പം കുറേ സമയം ഏകാന്തതയിൽ ചെലവഴിക്കുന്നത് അത്യന്താപേക്ഷിതമാണ്. അവിടുന്ന് അഗ്നിയാണ്. ആ അഗ്നിയുമായി ബന്ധപ്പെട്ടെങ്കിലേ നാം ചൂടുപിടിച്ച് അഗ്നിസമാനമാകൂ.

### അനുസ്മരണം

പ്രാർഥനയിൽ അനുസ്മരണം പ്രധാനപ്പെട്ടതാണ്. നമ്മുടെ




# അലറുന്ന സിംഹത്തെപ്പോലെ........ ചുറ്റിനടക്കുന്നു



റവ. ഫാ. ചെറിയാൻ താഴമൺ

**തുടക്കം**

നിങ്ങൾ സമചിത്തതയോടെ ഉണർന്നിരിക്കുവിൻ. നിങ്ങളുടെ ശത്രുവായ പിശാച് അലറുന്ന സിംഹത്തെപ്പോലെ ആരെ വിഴുങ്ങണമെന്ന് അന്വേഷിച്ചു കൊണ്ട് ചുറ്റിനടക്കുന്നു (1 പത്രോസ് 5/ 8) അപ്പോസ്തോല സംഘത്തിന്റെ തലവനും ഒന്നാമത്തെ മാർപാപ്പയുമായ വിശുദ്ധ പത്രോസ് ശ്ലീഹാ സഭയിലെ വിശ്വാസികൾക്ക് ഉപദേശങ്ങൾ നല്കുന്ന കൂട്ടത്തിൽ നല്കുന്ന മുന്നറിയിപ്പാണിത്. ആദിമ സഭയിലെന്നതിനേക്കാൾ ഇന്ന് ഈ മുന്നറിയിപ്പ് കൂടുതൽ ഗൗരവത്തോടെ വിശ്വാസികൾ ഉൾക്കൊള്ളേണ്ടിയിരിക്കുന്നു. പിശാച് സഭാമക്കളെ വിഴുങ്ങാനായി അലറിപ്പാഞ്ഞു നടക്കുന്നു. പിശാച് ഏത് വേഷത്തിലും രൂപത്തിലും വരും . എപ്പോഴൊക്കെ നന്മ വളരുന്നതും ദൈവമഹത്വം വ്യാപിക്കുന്നതും കാണുന്നുവോ അപ്പോഴെല്ലാം പിശാച് വിവിധ തന്ത്രങ്ങളുമായി രംഗപ്രവേശം ചെയ്യും ........അവൻ ഇടിമിന്നൽപോലെ നിപതിക്കുന്നതു ഞാൻ കണ്ടു എന്ന യേശു വചനം ഓർമ്മയില്ലേ ? ശിഷ്യന്മാർ വിജയകരമായി വചന ശുശ്രൂഷ നടത്തി മടങ്ങി രക്ഷകനിലൂടെ നമുക്ക് സഭയിൽ ലഭിക്കുന്ന നന്മകൾക്കു പുറമേ, നമ്മുടെ ജീവിതത്തിൽ ഉടനീളം ദൈവം കാട്ടിയ കാരുണ്യവും ദയയും സഹാനുഭൂതിയും അനുകമ്പയും നാം നിരന്തരം അനുസ്മരിക്കണം. അതുപോലെ മറ്റുള്ളവർക്കും അവിടുന്ന് ചെയ്തവ അനുസ്മരിച്ച് നന്ദി പറയണം. ദൈവത്തിന് നന്ദി പറയാനും ദൈവത്തെ മഹത്വപ്പെടുത്താനും നമുക്ക് എണ്ണിയാൽ ഒടുങ്ങാത്ത കാരണങ്ങളുണ്ട്.

**അപേക്ഷകൾ**

നാം ദൈവസമക്ഷം അപേക്ഷകൾ നിറഞ്ഞ പ്രാർഥനകളും ഉയർത്തണം. അതു മറ്റുള്ളവർക്കു വേണ്ടിയാണെങ്കിൽ, ഇരട്ടി ഫലമുണ്ടാകും. മധ്യസ്ഥപ്രാർഥനകൾ നമുക്കും മറ്റുള്ളവർക്കും ഒരുപോലെ പ്രയോജനപ്രദമാണ്. ദൈവതിരുമുമ്പാകെ ഇത്തരം പ്രാർഥനകൾ ഏറ്റവും സ്വീകാര്യമാണ്. നാം മറ്റുള്ളവരെ പരിഗണിക്കുന്നതിന്റെ സ്പഷ്ടമായ അടയാളമാണത്. നാം തന്നെ ബലഹീനരും അശക്തരുമാണ്. എന്നാൽ ദൈവത്തോടുകൂടെ നാം ശക്തരാണ്. നിരന്തരമായ ആരാധന അർപ്പിച്ചുകൊണ്ട് നമ്മുടെ സ്രഷ്ടാവും രക്ഷിതാവും പരിത്രാണകനുമായ ദൈവത്തെ നാം മഹത്വപ്പെടുത്തണം.

**തിരുലിഖിതവായന**

പ്രധാനപ്പെട്ട മറ്റൊരു സംഗതിയാണ് പ്രാർഥനാപൂർവമുള്ള തിരുലിഖിതവായന. ദൈവവചനം തേനിനേക്കാൾ മാധുര്യമേറിയതും എന്നാൽ ഇരുവായ്ത്തല വാളിനേക്കാൾ മൂർച്ചയേറിയതുമാണ്. (സങ്കീ.119,103; എബ്രാ 4,12). നാം അതിൽ നമ്മുടെ നാഥന്റെ സ്വരമാണ് ശ്രവിക്കുന്നത്. ദൈവവചനത്തിലൂടെ കർതൃശരീരത്തിൽ നാം എത്തിച്ചേരുന്നു. നമ്മുടെ ഹൃദയങ്ങളെ ഉജ്ജ്വലിപ്പിക്കുകയും കണ്ണുകൾ തുറക്കുകയും ചെയ്യുന്നത് വി. കുർബനയിലാണ്. നാം ഭക്തിയായി പങ്കെടുക്കുമ്പോൾ, വിശുദ്ധ കുർബാന നമ്മെ രൂപാന്തരപ്പെടുത്തുന്നു.

**നിരന്തരപോരാട്ടം**

വിശുദ്ധ ജീവിതപാത നിരന്തര പോരാട്ടപാതയാണ്. ശത്രുവിന്റെ ഒളിയമ്പുകളെ തകർക്കാൻ ദൈവത്തിന്റെ എല്ലാ ആയുധങ്ങളും ധരിക്കണം. നിരന്തരമായി ജാഗരൂകരായിരിക്കണം. ഒളിഞ്ഞും തെളിഞ്ഞും ശത്രു നമ്മെ കടന്നാക്രമിക്കാൻ ശ്രമിക്കും. നമ്മുടെ കർത്താവിന്റെ നിരന്തര സംരക്ഷണം നമുക്ക് അവശ്യാവശ്യമാണ്. അതിന് ദൈവവുമായുള്ള സമ്പർക്കം എപ്പോഴും പുലർത്തണം. ഹവ്വായ്ക്ക് ദുരുപദേശം നൽകിയ ശത്രു നമ്മുടെ കാതുകളിലും ദുരുപദേശം നൽകാൻ ശ്രമിക്കും. എന്നാൽ ദൈവവചനമാകുന്ന ആത്മാവിന്റെ വാൾ ധരിച്ച് നാം ഒരുക്കമുള്ളവരായിരുന്നാൽ, അവൻ പരാജിതനായി പിന്മാറും. നാം നമ്മുടെ വിളക്ക് എപ്പോഴും കത്തിച്ചു വച്ചിരിക്കണം. അതിന് ആവശ്യമുള്ള എണ്ണ കരുതണം. നാം സദാ ശ്രദ്ധയുള്ളവരായിരിക്കണം. എല്ലാത്തരം തിന്മകളിൽനിന്നും അകന്നിരിക്കണം. ഉണർവുള്ളവരായിരിക്കണം. നാം ഉറക്കത്തിൽ ആണ്ടുപോകരുത് (ലൂ.12,35; 1തെസ്സ 5,6.22; മത്താ 24,42;മർക്കോ 13,35).

എല്ലാറ്റിനെയും പരിശോധിക്കാനും നല്ലത് മുറുകെ പിടിക്കാനും തിന്മ വിട്ടകലാനുമുള്ള വിവേചനം നമുക്കുണ്ടായിരിക്കണം. ഇത് പരിശുദ്ധാത്മ ദാനമാകയാൽ, ഇതിനായി നാം പ്രാർഥിക്കണം. നമ്മെ വഴിതെറ്റിക്കുന്ന അനേകം സാധ്യതകൾ ഇന്നുള്ളപ്പോൾ, ഈ ദാനം നമുക്ക് അത്യന്താപേക്ഷിതമാണ്. കർത്താവിന്റെ പ്രകാശത്തിൽ എപ്പോഴും നടക്കാനുള്ള കൃപയ്ക്കായി അപേക്ഷിക്കണം.

വന്നപ്പോൾ യേശു പറഞ്ഞതല്ലേ ഈ വാക്യം. കേരളസഭ നന്മയിലും സുവിശേഷ ശുശ്രൂഷയിലും മുന്നേറുന്നത് പിശാചിന് സഹിക്കാനാവില്ല. അവൻ പലവേഷത്തിൽ, പലവഴികളിലൂടെ അക്രമം നടത്തും. ആധുനിക മാദ്ധ്യമങ്ങൾ ഇന്ന് പിശാചിന്റെ കയ്യിലോ എന്ന് നോക്കുന്നത് നല്ലതാണ്. സമചിത്തതയോടെ ഉണർന്നിരിക്കാനല്ലേ പത്രോസിന്റെ മുന്നറിയിപ്പ്.

മാധ്യമം മേഖലയെക്കുറിച്ചു മാത്രമൊന്ന് വിലയിരുത്താം. ജനാധിപത്യത്തിന്റെ കവലാളും നാലാംതൂണും ആയിരിക്കുന്ന- ആയിരിക്കേണ്ട മാദ്ധ്യമങ്ങൾ, പൊതു നന്മലാക്കാക്കി തെറ്റുകൾ ചൂണ്ടിക്കാട്ടാനും അനീതിക്കെതിരെ ശബ്ദമുയർത്താനും കടപ്പെട്ടമാദ്ധ്യമങ്ങൾ, ദാരിദ്ര്യം പട്ടിണിമരണം, കുടിവെള്ള ക്ഷാമം, പരിസ്ഥിതിമലിനീകരണം, ആഗോളതാപനം, തൊഴിലില്ലായ്മ തുടങ്ങിയ മനുഷ്യന്റെ അടിസ്ഥാന പ്രശനങ്ങളെ അധികാരകേന്ദ്രങ്ങളിൽ അവതരിപ്പിച്ച് പരിഹാരം കണ്ടെത്താൻ സഹായിക്കേണ്ട മാധ്യമങ്ങൾ, സാമൂഹിക വിപത്തുകൾക്കെതിരെ പോരാടേണ്ട മാധ്യമങ്ങൾ, രാഷ്ട്രനിർമ്മിതിക്കും, സമൂഹനിർമ്മിതിക്കും, കുടുംബബന്ധശാക്തീകരണത്തിനും, വ്യക്തി സ്വാതന്ത്ര്യ സംരക്ഷണത്തിനും വേണ്ടി നിലകൊള്ളേണ്ട മാധ്യമങ്ങളുടെ നിലപാടുകളും ചെയ്തികളും കണ്ടിട്ടുള്ള ഹൃദയവേദനയാണ് ഈ കുറിപ്പിന് പ്രേരകം.

### നാലാം തൂണിന്റെ ദൗത്യം

തെറ്റുകൾ കണ്ടെത്തപ്പെടണം കുറ്റക്കാർ ശിക്ഷിക്കപ്പെടണം,ന്യായം പുലരണം, നീതി നിർവ്വഹിക്കപ്പെടണം, നിയമം പാലിക്കപ്പെടണം നിയമനിഷേധം തടയപ്പെടണം, വ്യക്തിയുടെ അന്തസ്സും മാന്യതയും, സമത്വവും സ്വാതന്ത്ര്യവും പരിരക്ഷിക്കപ്പെടണം, നന്മകൾ പരിപോഷിപ്പിക്കപ്പെടണം, തിന്മകൾ വേരറുക്കപ്പെടണം, നാട്ടിൽ നിയമവ്യവസ്ഥിതി പുലരണം, ജനാധിപത്യം നിലനില്ക്കണം, വ്യക്തികളുടെയും സമൂഹങ്ങളുടെയും ഭരണീയരുടെയും ഭരണാധികാരികളുടെയും ചെയ്തികൾ ഭരണഘടനാനുസൃതമായിരിക്കണം. നിയമനിർമ്മാണ വിഭാഗത്തിന്റെയും ഭരണ നിർവ്വഹണ വിഭാഗത്തിന്റെയും ഉത്തരവദത്തമാണിത്. ഇവിടെയാണ് ജനാധിപത്യത്തിന്റെ കാവലാളായി മാധ്യമം കടന്നുവരുന്നത്, വരേണ്ടത്. കവലാൾ കാലന്റെ റോളിലേക്ക് ചുവടുമാറന്ന കലികാല വിശേഷങ്ങളാണ് മാധ്യമങ്ങളിൽ നാമിന്ന് കേൾക്കുന്നതും കാണുന്നതും. സൂര്യശോഭയെ കൂരിരുട്ടാക്കിയും രാവിനെ പകൽ വെളിച്ചമാക്കിയും പൊതുസമൂഹത്തിന്റെ കണ്ണും കാതും മൂടിക്കെട്ടി മാധ്യമവേട്ടക്കാർ സൃഷ്ടിക്കുന്ന വ്യാജവാർത്തകളുടെ തിരയിളക്കത്തിലൂടെ സമൂഹത്തിൽ സുനാമി സൃഷ്ടിക്കാൽ ഒരുമ്പെടുന്നത് കാണാതെ പോകരുത് ആരും. വിഷം തുപ്പുന്ന മാധ്യമങ്ങളുടെ നാവടക്കാൻ പറ്റാത്തവിധം നിസ്സഹായരായിരിക്കുന്നു സമൂഹം.

### എന്തുകൊണ്ട് സഭയ്ക്കെതിരെ മാധ്യമ അജണ്ട?

ഇരുപതുനൂറ്റാണ്ടായി മനുഷ്യവർഗ്ഗത്തിന് നന്മ മാത്രം ചെയ്യുന്ന സഭയെ അവഹേളിച്ച് ഒതുക്കുക അജണ്ടയാക്കിയാണ് ആധുനിക അന്താരാഷ്ട്ര മാധ്യമങ്ങൾപ്രവർത്തിച്ചു കൊണ്ടിരിക്കുന്നത്. ലാഭത്തിൽ മാത്രം കണ്ണും നട്ടിരിക്കുന്ന കോർപ്പറേറ്റ് ഭീമന്മാർക്കും അരാജകത്വത്തിലൂടെയും ആധാർമ്മികതയിലുടെയും അധികാരം കയ്യാളാൻ കാത്തിരിക്കുന്നവർക്കും സാഹോദര്യവും സഹാനുഭൂതിയും പങ്കുവയ്ക്കലും ധാർമ്മികതയും, ദരിദ്രരെക്കുറിച്ചുള്ള കരുതലുമൊക്കെ പറയുന്നു സാർവ്വത്രികമായി അനുയായികളും സ്വാധീനവുമുള്ള സഭയുടെ നിലനില്പാണ് അവരുടെ ലക്ഷ്യപ്രാപ്തിക്ക് വിഘാതമായിരിക്കുന്നത്. അതിനാൽ സഭയെ ബലഹീനമാക്കുകയും തകർക്കുകയും അവരുടെ ആവശ്യമാണ് . അതിനവർ കണ്ടെത്തിയിരിക്കുന്ന മാർഗ്ഗം സഭയിലെ ശുശ്രൂഷകരെ അക്രമിക്കുക, അവരെ അധർമ്മികളും, തെറ്റുകാരും കുറ്റക്കാരുമായി മാധ്യമങ്ങളിലൂടെ ചിത്രീകരിച്ച് ജനഹൃദയങ്ങളിൽ അവരെക്കുറിച്ചും സഭയെക്കുറിച്ചും അവജ്ഞയും അവിശ്വാസവും ഉളവാക്കി വിശ്വാസികളെ സഭയിൽ നിന്നകറ്റുക. മാധ്യമങ്ങൾ ഭാരതത്തിലും കേരളത്തിലും ഇതേ തന്ത്രം തന്നെയാണ് പയറ്റുന്നത്. പ്രധാനമാധ്യമങ്ങളെല്ലാം ലാഭക്കൊതിയന്മാരായ കോപ്പറേറ്റ് ഭീമന്മാരുടെയും സഭാവിരേധികളും നിരീശ്വരരും വർഗ്ഗീയ വാദികളുമായ സംഘടനകളുടെയും രാഷ്ട്രീയ പാർട്ടികളുടെയും ഉടമസ്ഥതയിലും കൈപ്പിടിയിലുമായതിനാൽ അവർക്കവരുടെ ലക്ഷ്യം സാധിക്കുക എളുപ്പമാണ്. ഇടയനെ അടിച്ചാൽ ആടുകൾ ചിതറിക്കൊള്ളും എന്ന സാമാന്യതത്വമാണ് അവർ പയറ്റുന്നത്. പരിശുദ്ധ മാർപ്പാപ്പാ മുതൽ ഇങ്ങ് താഴേ അറ്റം വരെ സഭാ ശുശ്രൂഷകരുടെമേൽ എന്തുമാത്രം വ്യാജആരോപണങ്ങളും, വ്യാജ വാർത്തകളുമാണ് മാധ്യമങ്ങൾ പടച്ചുവിടുന്നത്. സഭാവിരോധികളെയും നാമമാത്ര ക്രിസ്ത്യാനികളെയും അസംതൃപ്തരായ സഭാശുശ്രൂഷകരെയും അതിനവർ കരുക്കളായി ഉപയോഗിക്കുകയും ചെയ്യും. തിരുസഭ നിരന്തരം അവഹേളിക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്യുന്നു. പരിശുദ്ധമായ കൂദാശകളും തിരുക്കർമ്മങ്ങളും ആചാരാനുഷ്ഠാനങ്ങളും, സമർപ്പണ ജീവിതവും പൗരോഹിത്യവുമൊക്കെ പരിഹസിക്കപ്പെടുന്നു. ഇതിന്റെ എല്ലാം പിന്നിലുള്ള മാധ്യമ അജണ്ട വിശ്വാസികൾ തിരിച്ചറിയാതെ പോകരുത്.

### ലക്ഷ്യം കുറ്റവും കുറ്റക്കാരുമല്ല സഭതന്നെ.

കുറെനാൾമുമ്പ് കൊട്ടിയൂരിൽ ഒരു വൈദികനെതിരെ ഒരു പീഡന പരാതി ഉണ്ടായി. വൈദികൻ കുറ്റക്കാരനോ എന്നതായിരുന്നില്ല മാധ്യമങ്ങളുടെ ചർച്ചയും താല്പര്യവും. അവരുടെ ചർച്ച വൈദിക ബ്രഹ്മചാര്യം മാറ്റണം. അതായിരുന്നു മാധ്യമങ്ങളുടെ ആവശ്യം. അടുത്തനാളിൽ മദ്ധ്യതിരുവിതാംകൂറിൽ ഏതാനും വൈദികർക്കെതിരെ ഒരു പീഡന പരാതി ഒരു സ്ത്രീയുടെ ഭർത്താവുന്നയിച്ചു. അവിടെ കുറ്റാരോപിതാരായ വൈദികർ വിവാഹിതരായിരുന്നു. അപ്പോൾ മാധ്യമങ്ങളുടെ താല്പര്യം സഭയിലെ കുമ്പസാരം എന്ന കൂദാശയെക്കുറിച്ചായി. കുമ്പസാരം ആവശ്യമില്ല എന്നുതുടങ്ങിയ ചർച്ചകൾ. എറണാകുളത്ത് അതിരൂപത വക വസ്തുവില്പനയുമായി ബന്ധപ്പെട്ട് അതിരൂപതാദ്ധ്യക്ഷനെതിരെ ആരോപണമുണ്ടായി. അവിടെ മാധ്യമങ്ങളുടെ കണ്ണ് വസ്തുവില്പനയിൽ ക്രമക്കേടുണ്ടോ എന്നൊന്നുമായിരുന്നില്ല. മറിച്ച് സഭാനിയമം (കാനോൻ നിയമം) രാജ്യനിയമത്തിന് മുകളിലോ എന്നതായിരുന്നു. കോട്ടയം നാട്ടാശ്ശേരിൽ കെവിൻ എന്ന യുവാവ് കൊല്ലപ്പെട്ട സംഭവമുണ്ടായപ്പോൾ മാധ്യമനോട്ടം കൊലപാതകത്തിലേക്കായിരുന്നില്ല കേരള കത്തോലിക്കാ സഭയിലെ രണ്ട് വ്യക്തിഗത സഭകൾ തമ്മിൽ ഭിന്നത ഉണ്ടാക്കാനായിരുന്നു. വടക്കേ ഇന്ത്യയിലെ ഒരു രൂപതാദ്ധ്യക്ഷനെതിരായി ഒരു സന്യാസിനി പീഡനക്കുറ്റം ആരോപിച്ച സന്ദർഭത്തിൽ മാധ്യമ




ചർച്ച വത്തിക്കാൻ ഇടപെടലുകളെക്കുറിച്ചായിരുന്നു. ഇവിടെയെല്ലാം ആരോപിതമായ കുറ്റങ്ങളെക്കാളധികം സഭയുടെ അടിസ്ഥാനങ്ങളെ ആക്രമിക്കാനായിരുന്നു മാധ്യമങ്ങളുടെ ശ്രദ്ധയും ശ്രമവും. ഇവയെല്ലാം വിരൽചൂണ്ടുന്നത് മാധ്യമങ്ങളുടെ സഭാവിരുദ്ധതയിലേക്കല്ലാതെ മറ്റെന്തിലേക്കാണ്. നമുക്കും വേണം പണം, അതിനൊരു ശത്രുവിനെയും.

ശ്രീ. റ്റി. പി. രാജീവന്റെ ചെങ്ങോട്ടുമല എന്ന കവിതയിലെ ഒരു ഉദ്ധരണി ഇപ്രകാരം:

നിലനില്ക്കാനും, ജയിക്കാനും
നിങ്ങൾക്ക്
എന്നും വേണമല്ലോ
ഒരു ശത്രു,
ഇപ്പോളത്
ഞാനാണ്

അത്രമാത്രം കവി വിലപിക്കുന്നതുപോലെ വരിക്കാരുടെയും വായനക്കാരുടെയും ശ്രോതാക്കളുടെയും പ്രേക്ഷകരുടെയും എണ്ണം കൂട്ടി പ്രചാരം വർദ്ധിപ്പിക്കാൻ മാധ്യമങ്ങൾക്ക് ഒരു സങ്കല്പിത ശത്രുവേണം. ഇന്നവർ സഭയെയാണ് കണ്ടെത്തി കശക്കി കാശുകൊയ്യുന്നത്. മൂല്യാധിഷ്ഠിത മാധ്യമപ്രവർത്തനം അന്യം നിന്നിരിക്കുന്നു. സമൂഹത്തിനു ദിശാബോധം നല്കേണ്ട മാദ്ധ്യമ പ്രവർത്തനം വ്യവസായമായി മാറിയിരിക്കുന്നു.സത്യത്തിനും നീതിക്കും വേണ്ടി നിലനിന്നിരുന്ന മാധ്യമങ്ങൾ പണത്തിനും പ്രശസ്തിക്കും വേണ്ടി മത്സരിക്കുന്നു. സത്യം പറയണമെന്ന ധർമ്മം കാറ്റിൽപ്പറത്തി, ആദ്യം പറയണമെന്ന പുതിയ പ്രമാണത്തിലെത്തിയിരിക്കുന്ന മാധ്യമങ്ങൾ.

മലയാളിയുടെ മനസ്സിൽ മായാതെ നില്ക്കുന്ന എം. എൻ. വിജയൻമാഷിന്റെ ഒരു വാക്യം ഇപ്രകാരം  എന്റെ കൺമുൻപിൽ നിന്ന് ഇന്നത്തെ വർത്തമാനപത്രമൊന്നു മാറ്റൂ, സത്യമെന്തെന്ന് ഞാൻ അറിയട്ടെ. ഈ ലോകത്തെ ഞാൻ കൺകുളിർക്കെ ഒന്നു കാണട്ടെ  . അദ്ദേഹം വീണ്ടും നിരീക്ഷിക്കുന്നു: മാധ്യമങ്ങൾ നുണയ്ക്ക് നേരിന്റെ മേൽവിലാസം നല്കുന്നു. സാത്താൻ വ്യാജവാർത്ത കൊണ്ട് ആദിമാതാപിതാക്കളെ വഴിതെറ്റിച്ചു. ഇന്ന് മാധ്യമങ്ങൾ വ്യാജ വാർത്തകളും ആരോപണങ്ങളുംകൊണ്ട് സത്യത്തെ കൊലചെയ്യുകയും അസത്യത്തെ പരത്തുകയും ചെയ്യുന്നു. മൂല്ല്യബോധമില്ലാത്തവരുടെ മാദ്ധ്യമലോകത്തേക്കുള്ള കടന്നുവരവ് മാധ്യമലോകത്തെ മലീമസമാക്കി. അവർക്കു ലക്ഷ്യം പണം മാത്രം. പണംപറ്റി വാർത്ത എന്ന നിലയിലേയ്ക്കുവരെ മാധ്യമപ്രവർത്തകർ തരംതാണിരിക്കുന്നു.

### സമാപ്തി

ജനാധിപത്യ വ്യവസ്ഥിതിയിൽ സമൂഹങ്ങളുടെയും ജനങ്ങളുടെയും അവകാശങ്ങൾ സംരക്ഷിക്കപ്പെടുന്നു എന്ന് ഉറപ്പുവരുത്താൻ ബാദ്ധ്യസ്ഥരായ മാധ്യമങ്ങൾ ചില പ്രത്യേക സമൂഹങ്ങളെയും സമൂഹനേതൃത്വത്തെയും ബോധപൂർവ്വം തരംതാഴ്ത്താനും താറടിക്കാനും തയ്യാറാകുന്നതിന്റെ പിന്നിലെ ലക്ഷ്യം ശ്രദ്ധിക്കപ്പെടാതെ പോകരുത്. ക്രൈസ്തവ സമൂഹത്തെ വളഞ്ഞുനിർത്തി സഭയുടെ അടിസ്ഥാന പ്രമാണങ്ങളെ അക്രമിക്കുവാൻ ഒരുമ്പെടുന്നതിന്റെ പിന്നിലെ താല്പര്യം കാണാതെ പോകരുത്. കള്ളനാണയങ്ങളെ കണ്ടെത്തി പുറത്താക്കണം, സഭ വിശുദ്ധയായിത്തന്നെ നിലനില്ക്കണം. അതിന് മാധ്യമങ്ങളുടെ പങ്കും സ്വീകരിക്കപ്പെടണം, എന്നാൽ വളർത്താനല്ല തളർത്താനും തല്ലികെടുത്താനുമാണ് ശ്രമിക്കുന്നതെങ്കിൽ തടയിട്ടേ മതിയാകു. കണ്ണുള്ളപ്പോൾ അതിന്റെ വില അറിയില്ല എന്ന ചൊല്ലുപോലെ ശക്തമായ ക്രൈസ്തവ സാന്നിദ്ധ്യമുള്ളപ്പോൾ അതിന്റെ വില അറിയില്ല, അതില്ലാതാകുമ്പോൾ എന്തുണ്ടാകുമെന്ന് ചിന്തിക്കുക. നിങ്ങൾ സമചിത്തതയോടെ ഉണർന്നിരിക്കുവിൻ......... കൃഷിക്കാരൻ ഉറങ്ങിയപ്പോഴത്രേ ശത്രു കളവിതച്ചതെന്നല്ലേ യേശുക്രിസ്തു പറഞ്ഞത്. ഉണർന്നിരിക്കാം.

## പാറശ്ശാല ഇടഞ്ഞിയിൽ സാന്തോം മലങ്കര ആർട്സ് ആന്റ് സയൻസ് എയ്ഡഡ് കോളേജിന് സർക്കാർ അനുമതി

തിരുവനന്തപുരം: തിരുവനന്തപുരം ജില്ലയിൽ പാറശ്ശാലയ്ക്കടുത്ത് ഇടഞ്ഞിയിൽ (പാറശ്ശാല രൂപത) **സാന്തോം മലങ്കര ആർട്സ് ആന്റ് സയൻസ് എയ്ഡഡ് കോളേജിന്** സർക്കാർ അനുമതി നൽകി. തിരുവനന്തപുരം ജില്ലയിലെ തെക്കൻ പ്രദേശങ്ങളിലെ പിന്നാക്ക മേഖലകളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭ നടത്തിവരുന്ന വിദ്യാഭ്യാസ ശുശ്രൂഷകൾക്ക് പുതിയ കോളേജ് വലിയ അനുഗ്രഹമായി. ഈ വിഷയത്തിൽ സംസ്ഥാനത്തെ ഇടതുപക്ഷ സർക്കാർ കാണിച്ച താൽപര്യത്തിനും കരുതലിനും പ്രത്യേകം നന്ദി അറിയിക്കുന്നു.



# ആലിംഗന രാഷ്ട്രീയത്തിന്റെ നാനാർഥങ്ങൾ



ബോബി ഏബ്രഹാം

പാപത്തെ വെറുക്കുക, പാപിയെ സ്നേഹിക്കുക എന്നാണ് യേശു പഠിപ്പിച്ചത്. 2018 ജൂലൈ 20ന് ഇന്ത്യൻ പാർലമെന്റിൽ അരങ്ങേറിയ രംഗങ്ങൾ ഈ തത്ത്വത്തെ ഓർമിപ്പിക്കുന്നതായി. പ്രധാനമന്ത്രി നരേന്ദ്രമോദിയുടെ നടപടികളെ അതിനിശിതം വിമർശിച്ച ഇന്ത്യൻ നാഷനൽ കോൺഗ്രസ് പ്രസിഡന്റ് രാഹുൽ ഗാന്ധി തീർത്തും അപ്രതീക്ഷിതമായി പ്രധാനമന്ത്രിയുടെ അടുത്തേക്ക് ചെന്ന് അദ്ദേഹത്തെ ആലിംഗനം ചെയ്തു. മോദി, നിങ്ങളുടെ നയങ്ങളെ, നടപടികളെ ഞാൻ എതിർക്കുന്നു. എന്നാൽ വ്യക്തിപരമായി നിങ്ങളോട് വിദ്വേഷമില്ല എന്ന സന്ദേശമായിരുന്നു രാഹുൽ ഗാന്ധി വ്യക്തമാക്കാൻ ശ്രമിച്ചത്. പാർലമെന്റിനുള്ളിൽ അത്തരം നടപടികൾ ശരിയോ തെറ്റോ എന്ന ചോദ്യം ഉയരുന്നുണ്ട്. പക്ഷേ കീഴ്‌വഴക്കങ്ങൾ തുടരുക മാത്രമല്ലല്ലോ വേണ്ടത്. ചിലപ്പോൾ കീഴ്‌വഴക്കങ്ങൾ ലംഘിക്കേണ്ടിയും വരും. അങ്ങനെയാണല്ലോ മനുഷ്യസമൂഹം മുന്നോട്ടു പോകുക.

നേരത്തേതന്നെ വിധി നിർണയിക്കപ്പെട്ട ഒരു അവിശ്വാസ പ്രമേയ ചർച്ചയാണ് 20ന് പാർലമെന്റിൽ നടന്നത്. എന്നാൽ അതിനെ വാർത്താപ്രാധാന്യമുള്ളതാക്കി മാറ്റിയത് മോദി ഭരണത്തിനെതിരെ രാഹുൽ ഗാന്ധി നടത്തിയ അതിനിശിത വിമർശനവും അതിന്റെ ഒടുവിൽ നടത്തിയ നാടകീയമായ ആലിംഗനവുമാണെന്നതിൽ തർക്കമില്ല. മോദി പലപ്പോഴും നടത്തുന്ന പ്രീ പ്ലാൻഡ് ഷോകൾക്ക് അതേ നാണയത്തിലുള്ള തിരിച്ചടി. 20 ന് രംഗം കയ്യടക്കിയത് രാഹുൽ ഗാന്ധി ആണെന്നതിൽ തർക്കമില്ല.

അവിശ്വാസ പ്രമേയ ചർച്ചയിൽ പ്രതിപക്ഷം ഉന്നയിച്ച ആരോപണങ്ങൾ രാജ്യം ചർച്ച ചെയ്യേണ്ടതു തന്നെയാണ്. ഫ്രാൻസുമായുള്ള റഫേൽ വിമാന ഇടപാടിൽ രാജ്യത്തിനു വൻ നഷ്ടം നേരിട്ടുവെന്നും വിമാനത്തിന്റെ സാങ്കേതിക വിദ്യ കൈമാറുന്നത് പ്രധാനമന്ത്രിയുടെ സുഹൃത്തിന്റെ ഇതുവരെ തുടങ്ങാത്ത കമ്പനിക്കാണെന്നുമുള്ള അതി ഗുരുതര ആരോപണം തന്നെയായിരുന്നു അതിൽ പ്രധാനം. കരാർ സംബന്ധിച്ച വിവരങ്ങൾ പുറത്തുവിടാൻ പാടില്ലെന്നു കരാർ ഉണ്ടെന്നു പറഞ്ഞാണ് സർക്കാർ ഈ ആരോപണത്തെ നേരിട്ടത്. എന്നാൽ 520 കോടി വില നിശ്ചയിച്ച വിമാനത്തിന്റെ വില പൊടുന്നനെ 1600 കോടി രൂപ വീതം ആയതെങ്ങനെ എന്ന ചോദ്യത്തിന് പൊതുജനത്തിനു മുന്നിൽ വ്യക്തമായ വിശദീകരണം നൽകാൻ പാടുപെടുകതന്നെയാണ് സർക്കാർ. അതിവേഗത്തിൽ ഫ്രാൻസിന്റെ പ്രതികരണം വരെ സർക്കാർ ലഭ്യമാക്കിയെങ്കിലും പുകമറ നീക്കാൻ പര്യാപ്തമായില്ല.

ചർച്ചയിൽ രാഹുൽ ഉന്നയിച്ച വിഷയങ്ങളോരോന്നും പ്രസക്തമാണ്. ഓരോരുത്തരുടെയും അക്കൗണ്ടിൽ 15 ലക്ഷം കൊണ്ടുവരുമെന്നു പറഞ്ഞിട്ട് (മോദി അങ്ങനെ പറഞ്ഞിട്ടില്ലെന്ന് ബിജെപി വ്യക്തമാക്കുന്നു) എന്തായി? കടം പെരുകി കർഷകർ ആത്മഹത്യ ചെയ്യുമ്പോൾ കോർപറേറ്റുകളുടെ കടം എഴുതിത്തള്ളാനല്ലേ തിടുക്കം? രാജ്യമൊട്ടാകെ ന്യൂനപക്ഷങ്ങൾ ഭീതിയിലല്ലേ? ബിജെപി പ്രസിഡന്റിന്റെ മകന്റെ കമ്പനിയുടെ വരുമാനം 16000 ഇരട്ടിയായി വർധിച്ചതെങ്ങനെ തുടങ്ങി ജനം അറിയാനാഗ്രഹിക്കുന്ന കാര്യങ്ങൾ തന്നെയാണ് രാഹുൽ ഗാന്ധി ഉന്നയിച്ചത്.

എന്നാൽ ഇതിനൊന്നും വ്യക്തമായി മറുപടി പറയാതെ പൊതുവായ രാഷ്ട്രീയ സ്ഥിതിഗതികളിലൂന്നി മറുപടി പറയുക മാത്രമാണ് നരേന്ദ്ര മോദി ചെയ്തത്. രാഹുലിന് പ്രധാനമന്ത്രിയാകാൻ തിടുക്കമായി, അധികാരത്തോട് ആർത്തിയാണ് എന്നു പരിഹസിക്കാനും അദ്ദേഹം മറന്നില്ല.

അവിശ്വാസ പ്രമേയം പരാജയപ്പെട്ടുവെങ്കിലും പ്രതിപക്ഷത്തെ സംബന്ധിച്ചിടത്തോളം അത് ഉണർവായി എന്നു പറയാതെ വയ്യ. മോദിയെ നേർക്കുനേരെ നിന്നു നേരിടാൻ തങ്ങൾക്കാവും എന്നുതന്നെയാണ് പ്രതിപക്ഷം പറഞ്ഞു

വച്ചത്. മോദി ഭരണത്തിന്റെ ആദ്യനാളുകളിൽ തീർത്തും ഭിന്നിച്ചതും നിരാശരുമായ പ്രതിപക്ഷമാണ് രാജ്യത്തുണ്ടായിരുന്നതെങ്കിൽ ഭരണം നാലു വർഷം പിന്നിടുമ്പോൾ തീർത്തും ഭിന്നമായ ഒരു പ്രതിപക്ഷമാണ് രാജ്യത്തുള്ളത്. ബിജെപിയുടെ നയങ്ങളെ അതിനിശിതമായി വിമർശിക്കുന്ന തലത്തിലേക്ക് പ്രതിപക്ഷം മാറിയിരിക്കുന്നു.

അടുത്തിടെ ശശി തരൂർ എംപി നടത്തിയ ഹിന്ദു പാക്കിസ്ഥാൻ എന്ന പ്രയോഗം അതിനുദാഹരണമാണ്. ബിജെപി വീണ്ടും അധികാരത്തിലെത്തിയാൽ അവർ ഇന്ത്യയെ ഹിന്ദു പാക്കിസ്ഥാൻ ആക്കി മാറ്റുമെന്നാണ് അദ്ദേഹം പറഞ്ഞത്. അതു ബിജെപിയെ പ്രകോപിപ്പിക്കുകയും ചെയ്തു. കോൺഗ്രസിന്റെ കേന്ദ്ര നേതൃത്വം തരൂരിനോട് അകലം പാലിക്കാൻ ശ്രമിച്ചെങ്കിലും തരുരിന്റെ വാക് ശരത്തിന്റെ അർഥം മനസ്സിലാക്കിയ സംസ്ഥാന കോൺഗ്രസ് നേതൃത്വം അദ്ദേഹത്തോടൊപ്പം നിന്നു. എന്താണ് ഹിന്ദു പാക്കിസ്ഥാൻ എന്നതു കൊണ്ട് തരൂർ ഉദ്ദേശിച്ചത്? അതിന് പാക്കിസ്ഥാനിൽ നടക്കുന്നതെന്തെന്നറിയണം. അത് ഒരു മതാധിഷ്ഠിത രാഷ്ട്രമാണ്. മുസ്ലിം രാഷ്ട്രം. അവിടെ ഹിന്ദുക്കൾ ഉൾപ്പെടെയുള്ള ന്യൂനപക്ഷങ്ങൾ രണ്ടാംതരം പൗരന്മാരാണ്. അവർക്കുള്ള അവകാശങ്ങൾ പരിമിതമാണ്. ചില സ്ഥലങ്ങളിൽ തീവ്രവാദികൾ ന്യൂനപക്ഷങ്ങൾക്ക് ജെസിയ എന്ന പേരിൽ നികുതി ഏർപ്പെടുത്തിയിരിക്കുന്നു. അവിടെ മതന്യൂനപക്ഷങ്ങളുടെ ആരാധനാലയങ്ങൾ ഏതു നിമിഷവും തകർക്കപ്പെടാം. ദൈവ നിന്ദ എന്ന അതിശക്തമായ നിയമം വളരെ ഫലപ്രദമായി അവിടെ ന്യൂനപക്ഷങ്ങൾക്കെതിരെ ദുരുപയോഗം ചെയ്യുന്നുണ്ട്. മുസ്ലിം മത ഗ്രന്ഥമായ ഖുറാനെ അല്ലെങ്കിൽ അല്ലാഹുവിനെ, അല്ലെങ്കിൽ പ്രവാചകനെ നിന്ദിച്ചു എന്നു പറഞ്ഞ് ഒരു കേസ് കെട്ടിച്ചമയ്ക്കുക വളരെ എളുപ്പമാണ് അവിടെ. ആ നിയമത്തിൽ കുരുങ്ങി ജീവിതം നഷ്ടമായവർ ഏറെയാണ്.

ഇന്ത്യയെയും അങ്ങനയാക്കാൻ നീക്കം നടക്കുന്നുവെന്ന് തരൂർ ആരോപിച്ചത് വസ്തുതകളുടെ അടിസ്ഥാനത്തിലാണ്. മോദി സർക്കാർ അധികാരമേറ്റയുടൻ കേന്ദ്രത്തിൽ ഹിന്ദുഭരണം വന്നു എന്ന രീതിയിലാണ് ചില സംഘടനകൾ പെരുമാറിയത്. പശുസംരക്ഷകരെന്ന പേരിലാണ് അവർ ആദ്യം രംഗത്തുവന്നത്. പശുവിനെ കടത്തി, പശുവിനെ കൊന്നു, പശു ഇറച്ചി വീട്ടിൽ സൂക്ഷിച്ചു എന്നൊക്കെ പറഞ്ഞ് ആൾക്കൂട്ടം നിയമം കയ്യിലെടുക്കുകയും വിചാരണ നടത്തുകയും തല്ലിക്കൊല്ലുകയും ചെയ്യുന്ന സ്ഥിതി. അത് ഇപ്പോഴും തുടരുന്നു. നിസാര കാര്യങ്ങളെപ്പോലും പെരുപ്പിച്ച് വർഗീയവത്കരിക്കാനുള്ള ശ്രമം എല്ലായിടത്തുമുണ്ട്. അത് സമർഥമായി ന്യൂനപക്ഷങ്ങളിലെ തീവ്രവാദികൾ മുതലെടുക്കുന്നുണ്ട്. അതു ചൂണ്ടിക്കാട്ടി ഹൈന്ദവ വർഗീയത ഇളക്കിവിടാനും ശ്രമം ശക്തമായി. ലോക് സഭയിലെ പ്രസംഗത്തിൽ ആൾക്കൂട്ട വിചാരണയ്ക്കെതിരെ രാഹുൽ ഗാന്ധിയും ആഞ്ഞടിച്ചിരുന്നു.

ഇസ്ലാമിക പാക്കിസ്ഥാന്റെ ഹിന്ദു പതിപ്പ് ഇന്ത്യയിൽ ഉണ്ടാക്കാനുള്ള ശ്രമമാണ് നടക്കുന്നതെന്ന് തരൂർ പറഞ്ഞത് ഈയടിസ്ഥാനത്തിലാണ്. വൈ ഐ ആം എ ഹിന്ദു എന്ന പുസ്തകം അടുത്തകാലത്ത് പ്രസിദ്ധീകരിച്ച തരൂർ അതിശക്തമായി ബിജെപിക്ക് എതിരെ രംഗത്തുവരുന്നത് ബിജെപിയെ പ്രകോപിപ്പിക്കുന്നത് സ്വാഭാവികമാണ്. കാരണം ബിജെപി ഉപയോഗിക്കുന്ന എല്ലാ ഹിന്ദു ചിഹ്നങ്ങളും തരൂരും സമർഥമായി ഉപയോഗിക്കുന്നുണ്ട്. അതു തങ്ങൾക്ക് ഭീഷണിയാണെന്ന് ബിജെപി തിരിച്ചറിയുന്നു. അതുകൊണ്ടാണ് അദ്ദേഹത്തിന്റെ തിരുവനന്തപുരത്തെ ഓഫിസ് ആക്രമിക്കാൻ ബിജെപി അനുകൂലികൾ തയ്യാറായത്. ഫലത്തിൽ അതും തരൂരിന് ഗുണകരമായി. പാർലമെന്റിൽ വരെ ആ വിഷയം ഉന്നയിക്കാൻ അദ്ദേഹത്തിനായി.

യഥാർഥത്തിൽ വളരെ ഭംഗിയായി ഇന്ത്യയെ പുതിയൊരു കാലത്തിലേക്ക് നയിക്കാൻ കിട്ടിയ അവസരമാണ് ബിജെപി കളഞ്ഞുകുളിച്ചതെന്നു പറയേണ്ടിവരും. സഹിഷ്ണുതയ്ക്കു പകരം അസഹിഷ്ണുത മുഖമുദ്രയാക്കിയതാണ് ബിജെപിക്ക് പറ്റിയ ഏറ്റവും വലിയ പരാജയം. രാജ്യത്തെ എല്ലാ വിഭാഗങ്ങളെയും ഒന്നായി കാണാൻ അവർക്കു കഴിയാതെ പോയി. ജനതയെ ഭിന്നിപ്പിച്ചുനിർത്തി ഭൂരിപക്ഷ വിഭാഗത്തിന്റെ വോട്ട് വാങ്ങി ഭരണം ഉറപ്പിക്കുക എന്ന ലക്ഷ്യം മാത്രമായപ്പോൾ ഈ രാജ്യത്തെതന്നെ വലിയൊരു വിഭാഗത്തിന്റെ വിശ്വാസം നഷ്ടപ്പെടുത്തുകയാണ് അവർ ചെയ്തത്. എല്ലാവരുടേതും ആകേണ്ടതിനു പകരം ചിലരുടേത് മാത്രമായി ചുരുങ്ങി. ഈ അസഹിഷ്ണുതയാണ് കേരളത്തിൽ നിന്നു ഡൽഹിയിലെത്തിയ സർവകക്ഷി സംഘത്തോടും പ്രധാനമന്ത്രി കാട്ടിയത്. കേരളം ഉന്നയിച്ച ആവശ്യങ്ങളൊന്നും പരിഗണിക്കാതെ മുൻകാലങ്ങളിൽ നൽകിയ ഫണ്ട് ഫലപ്രദമായി ഉപയോഗിച്ചില്ലെന്ന ആരോപണം ഉന്നയിക്കാനാണ് അദ്ദേഹം ശ്രമിച്ചത്. കേന്ദ്രം വാഗ്ദാനം ചെയ്ത കോച്ച് ഫാക്ടറിയുടെ കാര്യത്തിൽ പോലും അദ്ദേഹം അജ്ഞത നടിച്ചു. അത് മുൻ സർക്കാർ പറഞ്ഞതല്ലേ എന്നു പറഞ്ഞു കൈ കഴുകി. ഒരു സർക്കാർ മറ്റൊന്നിന്റെ തുടർച്ചയാണ് എന്നും മുൻ സർക്കാർ വാഗ്ദാനം ചെയ്തതെല്ലാം മറക്കുകയല്ല ജനാധിപത്യം എന്നും പ്രധാനമന്ത്രിയെ ആരാണ് പറഞ്ഞു മനസ്സിലാക്കുക?

അതു മാത്രമല്ല, കേരള മുഖ്യമന്ത്രി പിണറായി വിജയൻ നടത്തിയ അമേരിക്കൻ യാത്രയെ പരിഹസിക്കാനും അദ്ദേഹം ശ്രമിച്ചു. കാലവർഷം പെയ്തിറങ്ങിയപ്പോൾ താങ്കൾ അമേരിക്കയിലായിരുന്നല്ലേ? എപ്പഴാണ് തിരിച്ചെത്തിയത്? തുടങ്ങിയ ചോദ്യങ്ങൾ ഒരു പ്രധാനമന്ത്രിക്ക് ചേർന്നതായിരുന്നില്ല. പിണറായി വിജയൻ പോയത് എന്തിനാണെന്ന് ഗവർണറെ അറിയിച്ചിട്ടുണ്ടാവും. പോയത് ശരിയായില്ല എന്നു കേന്ദ്രത്തിനു തോന്നുന്നുണ്ടെങ്കിൽ അത് മുഖ്യമന്ത്രിയെ അറിയിക്കാൻ വേറെ എന്തെല്ലാം മാർഗങ്ങളുണ്ട്. അതൊന്നും ചെയ്യാതെ സർവകക്ഷി സംഘത്തെ നയിച്ചുചെന്ന മുഖ്യമന്ത്രിയെ പരിഹസിക്കുന്നത് സംസ്ഥാനത്തെ തന്നെ അപമാനിക്കുന്നതിനു തുല്യമായിപ്പോയി.

ഇതിനു പുറമേയാണ് കേന്ദ്രമന്ത്രി അൽഫോൻസ് കണ്ണന്താനത്തെ കൂടെക്കൂട്ടാഞ്ഞത് പ്രധാനമന്ത്രിക്ക് ഇഷ്ടപ്പെട്ടില്ലെന്ന കണ്ണന്താനത്തിന്റെ തന്നെ അഭിപ്രായം. എന്തടിസ്ഥാനത്തിലാണ് കണ്ണന്താനത്തെ കേരളത്തിൽ നിന്നുള്ള സർവകക്ഷി സംഘത്തിൽ ഉൾപ്പെടുത്തേണ്ടതെന്നു വ്യക്തമല്ല. മലയാളിയാണെങ്കിലും അദ്ദേഹം രാജസ്ഥാനിൽ നിന്നുള്ള എംപിയാണ്. അങ്ങനെ നോക്കുമ്പോൾ ആ സംസ്ഥാനത്തു നിന്നുള്ള മന്ത്രിയും. അങ്ങനെയൊരാളെ കേരളത്തിൽ നിന്നുള്ള സർവകക്ഷി സംഘത്തിൽ ഉൾപ്പെടുത്തുന്നതിലെ അനൗചിത്യമെങ്കിലും അദ്ദേഹം മനസ്സിലാക്കണ്ടേ? ചുരുക്കത്തിൽ ആവശ്യങ്ങളുന്നയിച്ചുപോയ കേരള സംഘം പരിഹസിക്കപ്പെട്ടു

# കവിത

'ഇന്നലെ അവൻ
വന്നത്
വചനം പറഞ്ഞു കൊണ്ടു തന്നെയാണ് ..
ഇന്നും അവൻ വചനം
തന്നെ ആവർത്തിക്കുന്നു...
അന്ന് അവന്റെ
പരീക്ഷണം
പരാജയപ്പെട്ടു പോയി..!
വചനം മാംസമായി
മുറിക്കപ്പെടാൻ
തുടങ്ങിയപ്പോൾ
അവന്റെ ശക്തിയും
ക്ഷയിച്ചു പോയി!
ആ വചനം
വിതച്ച വഴികളിൽ
അവൻ
അന്തിച്ചർച്ചയിൽ
വചനത്തെ
തുലാസിലേറ്റുന്നു
അതിന്റെ
ഭാരവും ഗരിമയും അറിഞ്ഞുതന്നെ !
പക്ഷേ മുറിക്കപ്പെടേണ്ടവനും
മുറിച്ചു ഭക്ഷിച്ചവനും
ശരിയെന്ന് പറയുന്നു!
ഇവിടെ അവൻ ജയിക്കാൻ ശ്രമിക്കുമ്പോൾ
യാഗവേദിയിൽ വിലാപഗീതം
ഉച്ചത്തിലാകുന്നു.!
നാശത്തിന്റെ
വിത്തുകൾ
വിതക്കാതിരിക്കാൻ
തല താഴ്ത്തി
വിലക്കപ്പെട്ട കനി
ഭക്ഷിക്കാതിരിക്കാൻ
അന്തകാരം
സൃഷ്ടിക്കാതിരിക്കാൻ
വചനത്തിന്റെ വിതക്കാരൻ
രാത്രിയിലും
ദീപവുമായി മുന്നിലുണ്ട്!
നിന്നിലുണ്ട്!
അറിയുക...!



ഷാജു തേക്കിൻകാട്ടിൽ

മടങ്ങേണ്ട അവസ്ഥ. അന്ധമായ രാഷ്ട്രീയ വിധേയത്വം ഉള്ള വരൊഴിച്ച് ആരും അതിനെ ന്യായീകരിക്കില്ല. എന്നാൽ കേരളത്തെ പ്രധാനമന്ത്രി അപമാനിച്ചതിനെയും ന്യായീകരിക്കാൻ ആളുണ്ട് എന്ന അവസ്ഥ സങ്കടകരമാണുതാനും.

ഏതായാലും വരും നാളുകൾ ഇന്ത്യൻ രാഷ്ട്രീയത്തിൽ സംഭവ ബഹുലമായിരിക്കുമെന്നതിൽ സംശയമില്ല. ഇതുവരെ കണ്ട നാടകങ്ങളൊന്നുമാവില്ല മെഗാ സ്ക്രീനിലേക്ക് മാറുന്നു. പുതിയ നീക്കങ്ങൾ ഉണ്ടാവും. ഭരണനേട്ടം എന്നു പറഞ്ഞ് ഇത്ര നാൾ ഇരുന്ന ബിജെപി പെട്ടെന്ന് രാമക്ഷേത്രം പുറത്തെടുത്തത് അതിന്റെ ഭാഗാമായാണ്. രാമക്ഷേത്ര നിർമാണം ഉടൻ തുടങ്ങുമെന്നാണ് ബിജെപി പ്രസിഡന്റ് അമിത് ഷാ പറഞ്ഞത്. കോടതിയിലിരിക്കുന്ന വിഷയമാണെന്നുപോലും പരിഗണിക്കാതെയുള്ള ഈ പ്രഖ്യാപനത്തിന്റെ അർഥം തിരഞ്ഞെടുപ്പ് ജയിക്കാനായി അതി തീവ്ര ഹിന്ദുത്വ കാർഡ് പുറത്തെടുക്കാൻ ബിജെപി ശ്രമിക്കുന്നുവെന്നു തന്നെയാണ്. ഒപ്പം എതിരാളികൾക്കെതിരെ ആദായ നികുതി വകുപ്പിനെ ഉപയോഗപ്പെടുത്തുകയെന്ന തന്ത്രവും പയറ്റുന്നു. തമിഴ്നാട്ടിൽ എഐഡിഎംകെയെ കൂടെ നിർത്താൻ ആദായനികുതി വകുപ്പിനെ ഉപയോഗപ്പെടുത്തുമ്പോൾ തന്നെ ഡിഎംകെയെ ഭയപ്പെടുത്താനും ആ വകുപ്പിനെ ഉപയോഗിക്കുന്നു. കർണാടകത്തിൽ ഭരണം പിടിക്കാനുള്ള തത്രപ്പാടിൽ കോൺഗ്രസ് നേതാവ് ഡി. ശിവകുമാറിനെ പൂട്ടാനും ആദായനികുതി വകുപ്പിനെ ഉപയോഗപ്പെടുത്തി.

ഭിന്നിച്ചുനിന്നാൽ ആപത്താണെന്ന ബോധ്യം പ്രതിപക്ഷത്തിനും വന്നിട്ടുണ്ട്. പക്ഷേ പ്രധാനമന്ത്രിയാകാൻ മോഹമുള്ള നാലോ അഞ്ചോ പേർ അവിടെയുണ്ടെന്നതാണ് ഏറ്റവും വലിയ പോരായ്മ. ആ പ്രതിസന്ധിയെ മറികടക്കാൻ ആയാൽ പ്രതിപക്ഷത്തിനും ശക്തമായ പോരാട്ടം നടത്താനാവും. ഇപ്പോഴത്തെ നിലയിൽ ബിജെപിയെ വീഴ്ത്തുക അത്ര എളുപ്പമാവില്ല. പക്ഷേ ശക്തമായ പോരാട്ടം നടത്താനാവുന്നില്ലെങ്കിൽ അടുത്ത തിരഞ്ഞെടുപ്പോടെ പ്രതിപക്ഷം ചിത്രത്തിൽ നിന്നു മാഞ്ഞുപോകാനാണ് സാധ്യത. അതുകൊണ്ടുതന്നെ ഇനിയുള്ള നാളുകളിൽ നാടകീയ നീക്കങ്ങൾ പ്രതീക്ഷിക്കാം. ആര് ആരെയൊക്കെ ആലിംഗനം ചെയ്യുമെന്ന് കാത്തിരുന്നു കാണാം.

### മേമ്പൊടി

ദേശീയ മാധ്യമങ്ങൾ എന്നൊരു പ്രയോഗം എപ്പോഴും കാണാറുണ്ട്. ഇംഗ്ലിഷ് ഭാഷയിലിറങ്ങുന്ന ചില പത്രങ്ങളെയും ചില ടെലിവിഷൻ ചാനലുകളെയുമാണ് അങ്ങനെ വിശേഷിപ്പിക്കുന്നത്. അതിൽ പല ചാനലുകളും ഇപ്പോൾ ഒരു വ്യവസായ ഭീമന്റെ സ്വകാര്യ സ്വത്താണ്. ഇത്തരം ചാനലുകളിൽ പ്രാതിനിധ്യം ലഭിക്കുക ഡൽഹി, ബോംബെ എന്നിവിടങ്ങളിൽ നടക്കുന്ന കാര്യങ്ങൾക്കു മാത്രമാണ്. തെക്കോട്ട് ബാംഗ്ളൂരും കടന്നുവന്നാലായി. രാജ്യത്തിന്റെ മറ്റു ഭാഗങ്ങൾക്കൊന്നും പ്രധാന്യം നൽകാത്ത ഈ മാധ്യമങ്ങളെ ദേശീയ മാധ്യമങ്ങളെന്നു വിളിക്കുന്നു. ജൂലൈ 20ന് പാർലമെന്റിൽ നടന്ന സംഭവങ്ങളെ ഈ മാധ്യമങ്ങൾ എങ്ങനെ അവതരിപ്പിച്ചു എന്നു നോക്കുക രസകരമാണ്. നാലോ അഞ്ചോ ചാനൽ മാറ്റിമാറ്റിവച്ചു നോക്കി. മൂന്നെണ്ണത്തിലും രാഹുലിനെ പരിഹസിക്കുകയായിരുന്നു പ്രധാന പരിപാടി. ദേശീയമെന്നു പറഞ്ഞാൽ പിന്നെ എന്തുമാവാം!



# യാക്കോബിന്റെ വഴി
## തീർത്ഥാടന കുറിപ്പുകൾ (7)

റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

യാക്കോബിന്റെ കബറിങ്കലേയ്ക്ക് നയിക്കുന്ന വിവിധ തീർഥാടന പാതകളിൽ ഏറ്റവും തിരക്കേറിയതും പ്രശസ്തവുമായ വഴിയാണ് "ഫ്രഞ്ച് തീർത്ഥാടനം"(French Cammino). കഴിഞ്ഞ കുറേ ലക്കങ്ങളിലായി ഈ തീർഥാടനം നടത്തിയ അനുഭവങ്ങളാണ് കാഹളത്തിന്റെ വായനക്കാരുമായി ഞാൻ പങ്കുവച്ചത്. 2014 ജൂൺ 3–ാം തീയതി ആരംഭിച്ച പദയാത്ര 26 ദിവസങ്ങൾ കൊണ്ട് എന്റെ സഹയാത്രികനായിരുന്ന ജാം പൗളോയോടൊത്താണ് ഞാൻ പൂർത്തിയാക്കിയത്. ഏകദേശം 800 കിലോമീറ്ററുകൾ താണ്ടി സാന്റിയാഗോ കത്തീഡ്രൽ ദേവാലയത്തിൽ എത്തിയത് വളരെ വികാരനിർഭരമായ ഒരു ആത്മീയ അനുഭവമായിരുന്നു. അതുവരെ എന്റെ പുറത്തുണ്ടായിരുന്ന ഭാണ്ഡക്കെട്ടുകൾ ഇറക്കി വച്ചപ്പോൾ അതോടൊപ്പം ഇറക്കിവയ്ക്കാൻ അത്ര എളുപ്പമല്ലാത്ത ചില ജീവിതഭാരങ്ങളും എടുത്തുകളയാൻ ഞാൻ പരിശ്രമിച്ചു. അവിടെയെത്തി കുമ്പസാരിച്ച് കുർബാന ചൊല്ലി ആത്മീയ അനുഗ്രഹം പ്രാപിച്ചതും അതിനോടൊപ്പമുള്ള മറ്റനുഭവങ്ങളും പിന്നീട് വിശദീകരിക്കുന്നതാണ്.

"വടക്കൻതീർത്ഥാടനം" (CamminodelNord) എന്നറിയപ്പെടുന്ന 820 കിലോമീറ്റർ ദൂരമുള്ള രണ്ടാമത്തെ തീർത്ഥാടന അനുഭവങ്ങളാണ് ഇനിയുള്ള ഏതാനും ലക്കങ്ങളിൽ വിവരിക്കാൻ ഉദ്ദേശിക്കുന്നത്. 2017 ജൂൺ 5–ാം തീയതി മുതൽ 25 ദിവസം കൊണ്ട് ഈ തീർത്ഥാടനം ഞങ്ങൾ പൂർത്തിയാക്കി. ആദ്യത്തേതിനേക്കാൾ പ്രയാസമേറിയതും, ദൈർഘ്യമേറിയതുമായിരുന്നു ഇത്. ഈ തീർത്ഥാടന പാതയുടെ മുക്കാൽ ഭാഗവും കടന്നുപോകുന്നത് അന്റലാന്റിക്(Atlantic) സമുദ്ര തീരത്തു കൂടിയാണ്. സ്പെയിനിന്റെ വടക്കുഭാഗത്ത് അറ്റ്ലാന്റിക് സമുദ്രം ഉള്ളിലേക്ക് കയറി കിടക്കുന്ന അതിമനോഹരമായ ഒരു പ്രദേശമാണിത്. വിയർപ്പണിയുന്ന തീർത്ഥാടകന്റെ ശരീരത്തെ മാത്രമല്ല മനസ്സിനെയും തഴുകിത്തലോടി പോകുന്ന കടൽക്കാറ്റ് വലിയ ആശ്വാസമായി എപ്പോഴും കൂടെയുണ്ടാകും. കുറ്റിക്കാടുകളും, മണൽ നിറഞ്ഞ സമുദ്രതീരങ്ങളും വല്ലപ്പോഴും കടന്നു പോകുന്ന കപ്പലുകളും നയനാനന്ദകരമായിരുന്നതുപോല യാത്രയുടെ ക്ഷീണത്തെയും അകറ്റുന്നതായിരുന്നു. എന്റെ ഇറ്റലിക്കാരനായ സുഹൃത്ത് ജാം പൗളോയുടെ അനുഭവസമ്പത്ത് ഈ യാത്രയിലും വലിയ അനുഗ്രഹമായിരുന്നു. എന്നാൽ തീർത്ഥാടന യാത്രയുടെ മൂന്നാം ആഴ്ചയിൽ അദ്ദേഹത്തിൻറെ ജീവിതത്തിൽ വലിയൊരു അത്യാഹിതം സംഭവിച്ചു യാത്ര പൂർത്തിയാക്കാനാവാതെ തിരികെ പോകേണ്ടി വന്നു. അതിനെ കുറിച്ച് പിന്നീട് വിശദീകരിക്കുന്നതാണ്.

"വടക്കൻ തീർത്ഥാടനം" ആരംഭിക്കുന്നത് ഫ്രാൻസിന്റെ അതിർത്തിയിൽ സ്ഥിതിചെയ്യുന്ന ഇരുൺ (Irun) എന്ന സ്പെയിനിലെ ചെറിയൊരുപട്ടണത്തിൽ നിന്നാണ്. ഞാൻ താമസിച്ചിരുന്ന സ്ഥലത്തു നിന്നും ഒരു പകൽ മുഴുവൻ യാത്രചെയ്താണ് അവിടെ എത്തിച്ചേർന്നത്. ജൂൺ 4–ാം തീയതി വൈകുന്നേരമായപ്പോഴേക്കും മിലാനിൽ നിന്നും ജാം പോളോയും അവിടെ എത്തിച്ചേർന്നു. ആഘോഷമായി അത്താഴം കഴിച്ചു ഞങ്ങളുടെ സൗഹൃദം പുതുക്കി. അദ്ദേഹം പ്രസിദ്ധീകരിച്ച സാന്റിയാഗോ തീർത്ഥാടനത്തെക്കുറിച്ചുള്ള പുസ്തകം എനിക്ക് സമ്മാനമായി നൽകുകയും ചെയ്തു. എന്റെ കഥയിൽ അദ്ദേഹത്തെക്കുറിച്ച് പറഞ്ഞിരിക്കുന്നതിനെക്കാൾ അദ്ദേഹത്തിന്റെ പുസ്തകത്തിൽ എന്നെക്കുറിച്ച് പറഞ്ഞിരുന്നതെല്ലാം ഞാൻ സന്തോഷത്തോടെ വായിച്ചു.

ജൂലൈ 5–ാം തീയതി അതിരാവിലെ സത്രം നടത്തിപ്പുകാരുടെ പ്രഭാത ഭക്ഷണത്തിനുള്ള അഭ്യർത്ഥന




ഞങ്ങളെ വിളിച്ചുണർത്തി. ജനലിൽ കൂടി പുറത്തേക്കു നോക്കിയപ്പോൾ ഇനിയും വെളിച്ചം കടന്നു വരാത്ത ആ പ്രഭാതത്തിലേക്ക് എഴുന്നേൽക്കുവാൻ എനിക്കു മടി തോന്നി. എന്റേതല്ലാത്ത കട്ടിലിനോട് ഒരു കാരണവുമില്ലാതെ എന്തെന്നില്ലാത്ത സ്നേഹവും, രാത്രിമുഴുവൻ കൂർക്കം വലിച്ചിട്ടും യാതൊരു കുറ്റബോധവും ഇല്ലാതെ അടുത്ത കിടക്കയിൽ അപ്പോഴും കൂസലന്യേ കിടന്നുറങ്ങിയ തടിയനോട് എനിക്ക് അസൂയയും തോന്നി.

സത്രം നടത്തിപ്പുകാരായ സ്ത്രീകളുണ്ടാക്കിയ രുചിയും മണവുമുള്ള കാപ്പി ആസ്വദിച്ചു കുടിക്കുന്നതിനിടയിൽ അവിടിരുന്ന ബിസ്കറ്റ് എടുത്തു പോക്കറ്റിൽ ഇടാനും ഞാൻ മറന്നില്ല. പുറത്തിറങ്ങി ഏതോ വീരകൃത്യം ചെയ്യാനുള്ള തയാറെടുപ്പോടെ ജാം പോളോ എന്നെയും കാത്തു നിൽക്കുന്നുണ്ടായിരുന്നു. ഏകദേശം 30 കിലോമീറ്റർ ദൂരത്തിലുള്ള സാൻ സെബാസ്റ്റ്യൻ (San Sebastian) പട്ടണമായിരുന്നു അന്നത്തെ ഞങ്ങളുടെ ലക്ഷ്യം. ഞങ്ങളുടെ നടത്തത്തിനായി മുകളിൽ വന്ന് കാത്തിരിക്കുകയായിരുന്ന കാർമേഘങ്ങൾ കരുതിവച്ചിരുന്ന മഴത്തുള്ളികൾ പതിയെ താഴേക്ക് വീഴ്ത്താൻ തുടങ്ങി. കഴിഞ്ഞ യാത്രയിൽ ഉപയോഗിച്ച കിഴുത്ത വീണ മഴക്കോട്ടിനുള്ളിലേക്ക് വെള്ളത്തുള്ളികൾ അലിഞ്ഞിറങ്ങാൻ തുടങ്ങി. ഇത്തരം ബുദ്ധിമുട്ടുകൾ ഒന്നും ഞങ്ങളുടെ യാത്രയെ ഒരിക്കലും തടസ്സപ്പെടുത്തിയിരുന്നില്ല. കയ്യിലിരുന്ന ജപമാല മണികളിലെ കളറിളകാൻ അധികസമയം വേണ്ടിവന്നില്ല. ഏകദേശം അരമണിക്കൂർ നടന്നപ്പോഴേക്കും മുമ്പിൽ നടന്നിരുന്ന ജാം പോളോ തിരികെ നടക്കാൻ തുടങ്ങി. താമസിച്ചിരുന്ന സ്ഥലത്തു പോയി മറന്നു പോയ മൊബൈൽ ഫോൺ എടുക്കുകയായിരുന്നു അദ്ദേഹത്തിൻറെ ഉദ്ദേശം. കൃഷിയിടങ്ങളിൽ കാക്കയെ പേടിപ്പെടുത്താനും കണ്ണുകിട്ടാതിരിക്കാനും നാട്ടിവയ്ക്കുന്ന കോലത്തെപ്പോലെ ഒരു മണിക്കൂർ നേരം പൊതുവഴിയിൽ മഴനനഞ്ഞ് ജാം പോളോ തിരികെ വരുന്നതും കാത്തു ഞാൻ നിന്നു.

ചെങ്കുത്തായ മലകയറിയിറങ്ങേണ്ട ആദ്യ ദിവസത്തെ യാത്ര ഞങ്ങളുടെ തീർത്ഥാടന പാതയിലെ ഏറ്റവും പ്രയാസമേറിയതായിരുന്നു. തകർത്തുപെയ്ത മഴ അതിനെ കൂടുതൽ ദുർഘടമാക്കി. ചെറുപ്പകാലത്ത് സ്കൂൾ വിട്ടുവരുന്ന വഴിക്ക് മഴവെള്ളത്തിൽ കളിച്ചുനടന്ന ഓർമ്മകൾ അയവിറക്കാൻ ഈ യാത്ര വഴിയൊരുക്കി. മാനത്തു നോക്കി മഴവെള്ളം കുടിച്ചതും, തോട്ടിൽ ചാടി കളിച്ചതും, ചെളിവെള്ളത്തിൽ വീണു ഉരുണ്ടതും, വെളുത്ത നിക്കർ ചുവന്നതും, നോട്ടുബുക്ക് വെള്ളത്തിൽ വീണു കുതിർന്ന് മഷി പടർന്നതും, അമ്മയുടെ അടി സ്ഥിരമായി വാങ്ങിയതുമെല്ലാം എന്റെ ഓർമ്മയിൽ തെളിഞ്ഞു വന്നു.

എന്നാൽ ഉച്ചയോടെ മഴ തോർന്ന് മാനം തെളിഞ്ഞു മാനത്തു മഴവില്ലു വിരിയിച്ചു. കഴിഞ്ഞ യാത്രയിലെ പോലെ ഒരുപാട് ആളുകളെ കണ്ടുമുട്ടാനും അവരുടെ ജീവിതാനുഭവങ്ങൾ പങ്കുവെക്കാനും ഈ യാത്രയിലും കഴിഞ്ഞു. അങ്ങനെ യാത്രയുടെ ആദ്യ ദിവസങ്ങളിൽ ഫ്രഞ്ചുകാരനായ എറിക്ക്(Eric) എന്ന നീണ്ട താടി മീശയും, മെലിഞ്ഞ ശരീരവും ഉള്ള ആളിനെ പരിചയപ്പെടാൻ ഇടയായി. അദ്ദേഹത്തോടൊപ്പം ഒരു ദിവസം നടക്കുന്നതിനും, ചില വീരസാഹസിക കഥകൾ കേൾക്കാനും അതു വഴിയൊരുക്കി. അദ്ദേഹം തന്റെ തീർത്ഥാടനം വീട്ടിൽ നിന്നാണ് ആരംഭിച്ചത്. കഴിഞ്ഞ മൂന്നു വർഷമായി അദ്ദേഹം സാൻറിയാഗോ ലക്ഷ്യമാക്കി നടക്കുകയാണ്. ഒരുവൻ തന്റെ




തീർത്ഥാടനം ആരംഭിക്കുന്നത് ഒരു പ്രത്യേക സ്ഥലത്ത് വച്ചല്ല, പിന്നെയോ തൻറെ ഭവനത്തിൽനിന്ന് ആയിരിക്കണം എന്നതാണ് അദ്ദേഹത്തിൻറെ വാദം. ഏതാനും മാസങ്ങൾ നടന്നതിനു ശേഷം അദ്ദേഹം തിരികെ പോയി , വീണ്ടും കഴിഞ്ഞ പ്രാവശ്യം യാത്ര അവസാനിപ്പിച്ചിടുത്തുനിന്ന് ആരംഭിക്കുന്നതാണ് അദ്ദേഹത്തിന്റെ രീതി.

സാന്റിയാഗോ തീർത്ഥാടനവുമായി ബന്ധപ്പെടുത്തി ഒരുപാടു കഥകൾ അദ്ദേഹം എന്നോട് പറഞ്ഞു. മധ്യകാല യുഗത്തിലെ തീർഥാടകർ അണിഞ്ഞിരുന്ന തരത്തിലുള്ള ഒരു കുരിശ് ഒരു ചരടിൽ കോർത്ത് അദ്ദേഹം തന്റെ കഴുത്തിൽ അണിഞ്ഞിരുന്നു. തീർത്ഥാടനത്തിൽ ഉടനീളം ധരിക്കുന്ന ഈ കുരിശിന് പ്രത്യേക ശക്തിയുണ്ടെന്ന് അവർ വിശ്വസിച്ചിരുന്നു. രോഗികളെയും മറ്റും അതുവച്ച് പ്രാർത്ഥിച്ചാൽ സൗഖ്യം പ്രാപിക്കാനും, പൈശാചിക പ്രലോഭനങ്ങളിൽ നിന്ന് വിടുതൽ പ്രാപിക്കാനും അത് സഹായിച്ചിരുന്നു. രാജാക്കന്മാരും പ്രഭുക്കന്മാരുമൊക്കെ ഇത്തരത്തിലുള്ള കുരിശുകൾ വലിയ വില കൊടുത്ത് തീർത്ഥാടകരിൽ നിന്ന് വാങ്ങിയിരുന്നു. മടക്കയാത്രയിൽ ഈ കുരിശ് മോഷ്ടിക്കാനായി തീർത്ഥാടകരെ കൊല്ലുന്ന അവസ്ഥ വരെ ഉണ്ടായിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. അത്തരത്തിലുള്ള ഒരു കുരിശു ധരിക്കുന്നതിനുള്ള ആഗ്രഹം എന്നിലും ഉണ്ടായി. എന്നാൽ പ്രാർത്ഥനയ്ക്ക് ഉപയോഗിച്ചിരുന്ന ജപമാല തന്നെ എന്നെ വലിയ ആത്മീയ ആയുധമായി അപ്പോഴും എന്നെ അനുഗമിച്ചു.



തന്റെ ജീവിതകാലം മുഴുവൻ തീർത്ഥാടനം നടത്തിയിരുന്ന വി.റോക്കോയെ (St. Rock) അറിയാമോ എന്ന് എറിക്ക് എന്നോട് ചോദിച്ചു. റോമിലെ പഠനസമയത്ത് അവധിക്കാല സേവനത്തിനു പോയിരുന്ന സ്ഥലത്തിനടുത്തുള്ള സെന്റ് റോക്കോപള്ളിയിൽ പോയ അറിവൊക്കെ ഞാൻ പങ്കുവച്ചു. എന്നാൽ എറിക്കിന് ഈ വിശുദ്ധനെ കുറിച്ച് ഒരുപാട് പറയാനുണ്ടായിരുന്നു. ഫ്രാൻസിലെ മോണ്ട്പെല്ലിയർ (Montpellier) എന്ന സ്ഥലത്ത് 1348 ലാണ് വിശുദ്ധന്റെ ജനനം. തന്റെ മരണക്കിടക്കയിൽ അദ്ദേഹത്തിന്റെ അപ്പൻ ആ പ്രദേശത്തെ ചുമതലക്കാരനായി റോക്കീനെ നിയമിച്ചു. എന്നാൽ അപ്പന്റെ മരണശേഷം തന്റെ സമ്പാദ്യമെല്ലാം നാട്ടിലെ പാവങ്ങൾക്ക് വീതിച്ചു നൽകി അദ്ദേഹം റോമിലേക്ക് തീർത്ഥാടനത്തിനു പോയി. യൂറോപ്പിലാകമാനം പ്ലേഗ് പടർന്നു പിടിച്ചിരുന്ന സമയമായിരുന്നു അത്. എന്നാൽ റോക്കോ അനേകരെ അത്ഭുതകരമായി കുരിശടയാളത്താൽ സുഖപ്പെടുത്തി. എന്നാൽ വടക്കൻ ഇറ്റലിയിലെ പിയച്ചെൻസ (Piacensa) എന്ന സ്ഥലത്തു വച്ച് അദ്ദേഹത്തെയും ഈ മാരക രോഗം ബാധിച്ചു. തങ്ങളുടെ പട്ടണത്തിൽനിന്ന് റോക്കോയെ ആളുകൾ ഓടിച്ച് അടുത്തുള്ള വനത്തിലേക്ക് പറഞ്ഞുവിട്ടു. അവിടെ കുടിൽകെട്ടി താമസിച്ച റോക്കോക്ക് പട്ടണത്തിലെ ഹാർഡ് ഗോഡ് പലസെട്രല്ലി എന്ന പ്രഭുവിന്റെ കാവൽനായ എല്ലാ ദിവസവും വീട്ടിൽ നിന്ന് ബ്രഡ് ആരും കാണാതെ കൊണ്ടു കൊടുത്തിരുന്നു. ഒരുദിവസം നായയെ പിൻതുടർന്ന പ്രഭു റോക്കോയെ കണ്ടെത്തുകയും അദ്ദേഹത്തിന്റെ ശിഷ്യനായിത്തീരുകയും ചെയ്തു.

യൂറോപ്പിനെ പലപ്രാവശ്യം ഗ്രസിച്ച പ്ലേഗിൽ നിന്നും രക്ഷ നേടുന്നതിന് ആളുകൾ റോക്കോയുടെ മാധ്യസ്ഥം അപേക്ഷിച്ചു പ്രാർത്ഥിക്കാൻ തുടങ്ങിയത് അദ്ദേഹത്തെ കൂടുതൽ പ്രശസ്തനാക്കി. സാൻറിയാഗോ തീർത്ഥാടകന് യാക്കോബ് ശ്ലീഹാ ഒരുപാട് വെല്ലുവിളികൾ നൽകും. എന്നാൽ ആ വെല്ലുവിളികളെ തരണം ചെയ്യാൻ സഹായിക്കുന്ന ആളാണ് വിശുദ്ധ റോക്കോ . അങ്ങനെ ഫ്രഞ്ചുകാരനായ എറിക് എന്നെയും വി.റോക്കോയുടെ ഒരു ആരാധകനാക്കി (admirer) മാറ്റി.

അടുത്ത ലക്ഷ്യത്തിലേക്ക് ഞങ്ങളുടേതിൽ നിന്നും വ്യത്യസ്തമായ ഒരു പാതയിലൂടെയാണ് എറിക്ക് പോകാൻ തീരുമാനിച്ചിരുന്നത്. തന്റെ ബാഗിൽനിന്ന് കുറേ ചെറുപഴങ്ങൾ എനിക്ക് നൽകിക്കൊണ്ട് അദ്ദേഹം ചോദിച്ചു "ഫാ.മാത്യു ഞാൻ ഒരു കാര്യം ചോദിച്ചാൽ എനിക്ക് സാധിച്ചു തരുമോ?" കാര്യമെന്തെന്ന് യാതൊരു ഊഹവും ഇല്ലാതിരുന്നതിനാൽ ഞാൻ ഉത്തരം നൽകാൻ അൽപം താമസിച്ചു. എന്റെ മറുപടിക്ക് കാത്തു നിൽക്കാതെ പുല്ലു നിറഞ്ഞ ആ നടപ്പാതയിൽ അദ്ദേഹം മുട്ടുകുത്തി "എന്നെ അനുഗ്രഹിക്കുക, എന്റെ കുമ്പസാരം കേൾക്കുക" എന്റെ തീർത്ഥാടന യാത്രയിലെ ഇത്തരത്തിലുള്ള ആദ്യത്തേതും അവസാനത്തേതുമായ അഭ്യർത്ഥനയായിരുന്നു അത്. 15 മിനിറ്റ് നീണ്ടുനിന്ന ആ അനുതാപ ശുശ്രൂഷ അവസാനിച്ചത് കണ്ണുനീരിൽ ആണ്. അത് സന്തോഷത്തിന്റെയോ, സങ്കടത്തിന്റെയൊ എന്നു പറയാൻ നിവൃത്തിയില്ല. പക്ഷേ എറിക്കിന് സംഭവിച്ചതിനേക്കാൾ വലിയ മാറ്റം അതുവഴിയായി എനിക്കുണ്ടായി.

തന്റെ യാത്രയുടെ വലിയൊരു അനുഗ്രഹം ആയിട്ട് ഈ പ്രാർത്ഥന നിലനിൽക്കും എന്ന് അദ്ദേഹം എന്നോട് പറഞ്ഞു. അടുത്ത ദിവസം അദ്ദേഹം കടൽതീരത്തുള്ള തീർത്ഥാടന പാതയിൽ അല്ലാത്ത ഒരു ഗ്രാമത്തിലേക്ക് പോവുകയാണ്. കുറെ വർഷങ്ങൾക്കു മുമ്പ് അദ്ദേഹം യാത്രക്കാരെ കടത്തുന്ന ഒരു ബോട്ടിന്റെ ക്യാപ്റ്റനായിരുന്നു. എന്നാൽ വലിയ കടൽക്ഷോഭത്തിൽപ്പെട്ട് അദ്ദേഹത്തിന്റെ ബോട്ട് ആ ഗ്രാമത്തിൽ എത്തുകയും, അവിടുത്തെ ആളുകളുടെ സഹായത്താൽ ഒരുമാസമെടുത്ത് ആ ബോട്ട് നന്നാക്കി തിരികെ പോവുകയാണുണ്ടായത്. ഇന്ന് ആ ഗ്രാമവാസികളെല്ലാം അദ്ദേഹത്തിന്റെ സുഹൃത്തുക്കളാണ്.

എല്ലാദിവസവും തീർത്ഥാടന യാത്രയുടെ അവസാനം നടത്തുന്ന ആഘോഷമായ കുളി യാത്രാ ക്ഷീണത്തെ കുറച്ചൊക്കെ ലഘൂകരിക്കാൻ സഹായിക്കും. അന്നുപയോഗിച്ച വസ്ത്രങ്ങൾ അലക്കി ഉണക്കുകയാണ് ആദ്യത്തെ ജോലി. താമസിക്കുന്ന സത്രങ്ങളിൽ എല്ലാം തന്നെ അതിനുള്ള സൗകര്യങ്ങൾ ഉണ്ടാവും. രണ്ടാം യാത്രയുടെ കുറെ ദിവസങ്ങൾക്കുശേഷം വീണ്ടും വളർന്നു തുടങ്ങിയ





മുടിയൊന്നു വെട്ടിയാലോ എന്ന ആഗ്രഹം എന്നിൽ ഉണ്ടായി. സത്രം നടത്തിപ്പുകാരനുമായി ആഗ്രഹം പങ്കുവച്ചപ്പോൾ അദ്ദേഹത്തിനു വലിയ സന്തോഷം. തന്റെ കൊച്ചുമകൻ ഇപ്പോൾ സ്കൂൾ പഠനം പൂർത്തിയാക്കി ഒരാളുടെ കൂടെ മുടിവെട്ട് പരിശീലനത്തിൽ ഏർപ്പെട്ടിരിക്കുകയാണ്. അവന് ഇത് ചെയ്തു തരുന്നതിന് വലിയ സന്തോഷമായിരിക്കുമെന്നും, മറ്റുള്ളിടത്തേക്കാൾ ചിലവ് കുറവായിരിക്കുമെന്നും പറഞ്ഞു. ഞാനും അതിയായ സന്തോഷത്തോടെ ഒരു "പരീക്ഷണത്തിന്" എന്റെ തല വിട്ടുകൊടുത്തു. അവന്റെ "പരീക്ഷണം" പൂർത്തിയായപ്പോൾ പളനിക്ക് തീർത്ഥാടനത്തിനു പോയിവരുന്ന സ്വാമിയുടെ പരുവത്തിൽ എന്റെ രൂപം മാറിയിരുന്നു. എനിക്ക് എന്നെ തന്നെ തിരിച്ചറിയാൻ ഒന്ന് രണ്ടു ദിവസങ്ങൾ വേണ്ടി വന്നു. അന്നു അതിനേക്കാൾ രസകരമായ മറ്റൊരു സംഭവം നടന്നു. ഗ്രാമങ്ങളിലുള്ള സത്രങ്ങളിലൊക്കെ വളരെ അത്യാവശ്യ സൗകര്യങ്ങൾ ഒക്കെ ഉണ്ടാകാറുള്ളൂ. മുടിവെട്ട് കഴിഞ്ഞ് ആഘോഷമായ ഒരു ശുചീകരണം നടത്തിക്കളയാം എന്ന ആഗ്രഹത്തിൽ ഞാൻ കുളി ആരംഭിച്ചു. ദേഹമാസകലം സോപ്പ് തേച്ചു കഴിഞ്ഞപ്പോഴാണ് ഒരാൾ മുറിയുടെ മുമ്പിൽ വന്നു വിളിച്ചു പറയുന്നത് എല്ലാവരും അരമണിക്കൂറിനുശേഷമെ കുളിമുറികൾ ഉപയോഗിക്കാവൂ. അടുത്തുള്ള റോഡിൽ പൈപ്പ് പൊട്ടിയതു കാരണം വെള്ളം നിലച്ചിരിക്കുകയാണ്. അത് നന്നാക്കിയെടുക്കാൻ അല്പസമയമെടുക്കും. കരയണോ ചിരിക്കണോ എന്നറിയാതെ ഞാൻ കുറേനേരം വിഷണ്ണനായി അവിടെ നിന്നു. യാത്രക്കാരുടെ മദ്ധ്യസ്ഥനും, ഭാഗ്യം ഉണ്ടാകുവാനും ഒക്കെ പ്രാർത്ഥിക്കുന്ന വിശുദ്ധ ക്രിസ്റ്റഫറിനോട് ഉള്ള പ്രാർത്ഥന ഞാൻ പലവുരു ചൊല്ലി. പ്രകൃതിചികിത്സാ കേന്ദ്രത്തിൽ മണ്ണു ചികിത്സ നടത്തുന്നവന്റെ മനോഭാവത്തോടെ വെള്ളം വരുന്നതുവരെ ഞാൻ അനങ്ങാതെ അവിടെ നിന്നു.

ഈ തീർത്ഥാടനം എന്നെ കുറെയൊക്കെ എളിമപെടുത്തുകയാണെന്ന് ഞാനറിഞ്ഞു. എന്നിലുള്ള അഹങ്കാരത്തിന്റെ അംശങ്ങൾ ചിലപ്പോഴൊക്കെ അലിഞ്ഞില്ലാതാകുന്നതായി എനിക്ക് അനുഭവപ്പെട്ടു. ശാരീരികമായും, ആത്മീയമായും, വൈകാരികമായും ഞാൻ എത്രമാത്രം ദുർബലനാണെന്ന് തീർത്ഥാടനം എന്നെ പഠിപ്പിക്കുകയായിരുന്നു. ഓരോദിവസവും എന്റെ ജീവിതത്തിൽ ഞാൻ കണ്ടുമുട്ടുന്നവരും എന്നെപ്പോലെ ബലഹീനരാണെന്നും അവരെ മനസ്സിലാക്കുകയും ബലപ്പെടുത്തുകയും ചെയ്യുന്നത് എന്റെ വിളിയുടെ ഭാഗമാണെന്നും ഞാൻ തിരിച്ചറിഞ്ഞു. ഇത്തരം ചിന്തകൾ എന്റെ മനസ്സിലേക്ക് ദൈവം കടത്തിവിട്ടപ്പോൾ ഒരുദിവസം പുല്ലു നിറഞ്ഞ തീർത്ഥാടനപാതയിൽ ആരും കാണാതെ ഞാൻ മുട്ടുകുത്തി. പുറത്തുള്ള താങ്ങാനാവാത്ത ഭാരം താഴ്ത്തിവെച്ച് കൈകളുയർത്തി കണ്ണടച്ചു പ്രാർത്ഥിച്ചു. "ദൈവമേ ഈ ഭൂമിയിൽ ജീവിക്കാൻ എനിക്കൊരവസരം തന്നതിൽ ഞാൻ അങ്ങേക്ക് നന്ദി പറയുന്നു. വിശ്വാസ ജീവിതം ഉള്ള മാതാപിതാക്കളെ തന്നതിലും, അതിലൂടെ അങ്ങയെ അടുത്തറിയാനും അവസരം തന്നതിന് ഞാൻ അങ്ങയെ സ്തുതിക്കുന്നു. എന്റെ പൗരോഹിത്യത്തെ ഓർത്ത്, അതിൽ എന്നെ വളർത്തിയവരെ ഓർത്ത്, ഇന്നും എനിക്ക് വേണ്ടി പ്രാർത്ഥിക്കുന്നവരെ ഓർത്ത് ഞാൻ അങ്ങേക്ക് നന്ദി പറയുന്നു. എന്റെ കുറവുകൾക്ക്, വീഴ്ചകൾക്ക്, ബലഹീനതകൾക്ക് ഞാനങ്ങയോടു മാപ്പപേക്ഷിക്കുന്നു . എന്റെ തുടർ യാത്രകളിൽ അങ്ങയുടെ കരംപിടിച്ച്, ഇടറാതെ, പതറാതെ, താഴെവീഴാതെ നടക്കാൻ എന്നെ ഇനിയും അനുഗ്രഹിക്കണേ!" മനസ്സിലുള്ള ഒരുപാട് ഭാരങ്ങൾ ഇറങ്ങി പോകുന്നതായി എനിക്ക് തോന്നി. എന്റെ നടത്തത്തിന് പുതിയൊരു ഊർജ്ജവും ആവേശവും കൈവന്നപോലെ. അഴിച്ചുവച്ച ഭാണ്ഡം വീണ്ടും എടുത്തണിഞ്ഞു സാൻറിയാഗോ ലക്ഷ്യം വെച്ച് എന്റെ യാത്ര വീണ്ടും പുനരാരംഭിച്ചു.




**കോപ്പികൾ പട്ടം**
**സെന്റ് ഇഗ്നേഷ്യസ് സെന്ററിൽ**
**ലഭ്യമാണ്.**

# മൗണ്ട് കാർമ്മൽ ധ്യാന കേന്ദ്രം

വേറ്റിനാട്, തിരുവനന്തപുരം-28

ഫോൺ: 8281101101





## ഫാ. ഡാനിയേൽ പൂവണ്ണത്തിൽ & ടീം
നയിക്കുന്ന
## 2018 ഓഗസ്റ്റ് മാസത്തെ ശുശ്രൂഷകൾ

**ജൂലൈ 29 – ഓഗസ്റ്റ് 3**

ചങ്ങനാശ്ശേരി അതിരൂപതയിലെ
ബഹു. വൈദികരുടെ വാർഷിക ധ്യാനം

---

**ഓഗസ്റ്റ് 7 – 11 വരെ**

കെ. സി. ബി. സി – അഭിവന്ദ്യ പിതാക്കന്മാരുടെ
വാർഷിക ധ്യാനം

---

**ഓഗസ്റ്റ് 13 – 15 വരെ**

പ്രവാസികൾക്കു വേണ്ടിയുള്ള ധ്യാനം
(രജിസ്ട്രേഷൻ തുടരുന്നു.)

---

**ഓഗസ്റ്റ് 20**

Blessed Family Gathering
(മക്കൾ മരിച്ച അമ്മമാരുടെ സംഗമം)

---

**ഓഗസ്റ്റ് 24 – 28 വരെ**

ബഹു. സിസ്റ്റേഴ്സിനു വേണ്ടിയുള്ള ധ്യാനം
(രജിസ്ട്രേഷൻ തുടരുന്നു)

---

## ഏകദിന ധ്യാനം

എല്ലാ ശനിയാഴ്ചകളിലും രാവിലെ 9 മണി മുതൽ ഉച്ചകഴിഞ്ഞ് 3 മണി വരെ

